# സുന്നി ആചാരങ്ങൾ
# ഇമാം നവവിയുടെ വീക്ഷണത്തിൽ




സത്യസന്ദേശം പബ്ലിക്കേഷൻസ്



അന്ധവിശ്വാസങ്ങൾക്കും
അനാചാരങ്ങൾക്കുമെതിരെ
ഒരു തൂലികായുദ്ധം...!!


| | | |
|---|---|---|
| Title | : | SUNNI ACHARANGAL IMAM NAVAVIYUDE VEEKSHANATHIL |
| by | : | S.S. Changaleeri |
| First Edition | : | January 2008 |
| Second Edition | : | April 2008 |
| Thired Edition | : | March 2012 |
| Type setting & Cover Design | : | Sathyasandesam Graphics |
| Published by | : | Sathyasandesam Publications, Changaleeri Mannarkkad. Palakkad Dt. 678 762 Ph: 09447397236, 09947192018 |





| | | |
|---|---|---|
| Price | : | Rs. 60/- |

# ഉള്ളടക്കം...

(പേജ്)



(മറുപുറം)

# ഉള്ളടക്കം (തുടർച്ച)

## (രിയാളുസ്വാലിഹീൻ)

(പേജ്)

# ആമുഖം

**ശാ**ഫിഈ മദ്ഹബിലെ ആധികാരിക ശബ്ദമാണ് ഇമാം നവവി(റ). പലപ്പോഴും ഇമാം ശാഫിഈ(റ)ക്ക് നൽകുന്നതിനേക്കാൾ വലിയ സ്ഥാനവും ആധികാരികതയും ഇമാം നവവി(റ)യുടെ അഭിപ്രായങ്ങൾക്ക് നൽകപ്പെടാറുണ്ട്. ശാഫിഈ കർമ്മശാസ്ത്രത്തിലെ സ്ഥിരപ്പെട്ട അഭിപ്രായങ്ങളെ തെരഞ്ഞെടുക്കുകയും പ്രബലപ്പെടുത്തുകയും ചെയ്ത 'തർജീഹിന്റെ മുജ്തഹിദ്' എന്നും 'മുഹർററിറുൽമദ്ഹബ്' (ശാഫിഈ മദ്ഹബിന്റെ എഡിറ്റർ) എന്നുമെല്ലാം അദ്ദേഹം അറിയപ്പെടുന്നു. ഇമാം നവവി(റ)യുടെ പേരുപറയാത്തതും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ ഉദ്ധരിക്കാത്തതുമായ ഒറ്റ കർമ്മശാസ്ത്ര ഗ്രന്ഥവും ശാഫിഈ മദ്ഹബിൽ ഇല്ലെന്നുതന്നെ പറയാം. അത്രമാത്രം സ്ഥാനവും മഹത്വവും കർമ്മശാസ്ത്രത്തിൽ കൈവരിച്ച മഹാനാണദ്ദേഹം.

മദ്ഹബുകളെ കുറിച്ച് ഇന്ന് നമ്മുടെ സമൂഹത്തിന്റെ വിശ്വാസം പറയേണ്ടതില്ലല്ലോ. ഇസ്‌ലാമിന്റെ അടിസ്ഥാന പ്രമാണങ്ങളായ വിശുദ്ധ ഖുർആനിനേക്കാളും തിരുസുന്നത്തിനെക്കാളും ആധികാരികതയും മുൻഗണനയും അവർ നൽകുന്നത് മദ്ഹബീ പണ്ഡിതന്മാരുടെ വാക്കുകൾക്കാണ്. ഇത്തരമൊരു പശ്ചാത്തലത്തിൽ, മദ്ഹബുമായി ബന്ധപ്പെട്ട ചർച്ചകൾക്ക് വലിയ പ്രസക്തിയും പ്രാധാന്യവുമുണ്ട്. അതിന്റെ ഭാഗമാണ്, ശാഫിഈ മദ്ഹബിലെ ആധികാരിക പണ്ഡിതനായ ഇമാം നവവി(റ)യുടെ ഗ്രന്ഥങ്ങളിൽ നിന്നും, ഇന്ന് കേരളത്തിലെ മുസ്‌ലിം പൊതു സമൂഹം മതാചാരങ്ങളായി ചെയ്തുവരുന്ന ഏതാനും വിഷയങ്ങൾ ഈ കൃതിയിൽ ചർച്ചചെയ്തിരിക്കുന്നത്.

ഇതിലൂടെ ഒരു കാര്യം വായനക്കാർക്ക് പകൽവെളിച്ചം പോലെ വ്യക്തമാകും. 'ശാഫിഈ മദ്ഹബുകാർ' എന്നവകാശപ്പെടുന്ന കേരളത്തിലെ 'സുന്നി'സംഘടനക്കാർക്കും അനുഭാവികൾക്കും ഇസ്‌ലാമിക പ്രമാണങ്ങളായ വിശുദ്ധ ഖുർആനിന്റെയും തിരു നബി(ﷺ)യുടെ സുന്നത്തിന്റെയും പിൻബലമില്ലാത്തതുപോലെ സ്വന്തം മദ്ഹബായ ശാഫിഈ മദ്ഹബിന്റെയും നേരിയ പിൻബലം പോലുമില്ല എന്ന വലിയ യാഥാർത്ഥ്യം!! ഇക്കാര്യം, ഈ മദ്ഹബിന്റെ ആധികാരിക പണ്ഡിതനായ ഇമാം നവവി(റ)യുടെ ഗ്രന്ഥങ്ങളായ 'ശർഹുൽ മുഹദ്ദബ്, 'ശറഹ് മുസ്‌ലിം', 'മിൻഹാജുത്വാലിബീൻ'', 'അൽ അദ്കാർ', 'അൽ ഈളാഹ്'' 'ശർഹു അർബഈനന്നവവി', 'രിയാളുസ്സ്വാലിഹീൻ' തുടങ്ങിയ ഗ്രന്ഥങ്ങളിലൂടെ സമർത്ഥിക്കുകയാണ് ഈ കൃതിയിൽ.

***സത്യസന്ദശം*** പുസ്തക പരമ്പരയിലെ **പന്ത്രണ്ടാമ**ത്തെ കൃതിയാണിത്. ***സത്യസന്ദേശ***ത്തിന്റെ മറ്റു പുസ്തകങ്ങളെപ്പോലെ ഇതിന്റെയും പ്രധാന പ്രത്യേകത, ഇതിലുദ്ധരിച്ച തെളിവുകളെല്ലാം മൂല ഗ്രന്ഥങ്ങളിൽ നിന്നും ഒരു പുള്ളിക്കുപോലും മാറ്റം വരുത്താതെ നേരിട്ട് ചേർത്തതാണ് എന്നതുതന്നെ. ഈ കൃതിയിൽ വല്ല തെറ്റുകളും ശ്രദ്ധയിൽ പെട്ടാൽ അറിയിക്കണമെന്ന് മാന്യവായനക്കാരോട് ഒരിക്കൽ കൂടി അറിയിക്കുന്നു.

ഈ കൃതിയുടെ മൂന്നാം പതിപ്പാണിത്. കഴിഞ്ഞ രണ്ട് പതിപ്പുകൾക്കും വായനക്കർ വലിയ സ്വീകാര്യതയാണ് നൽകിയത്. പല കേന്ദ്രങ്ങളിലും ഇത് വലിയ ചർച്ചയായിട്ടുണ്ടെന്നും അതുവഴി പലർക്കും സത്യം മനസ്സിലാക്കാനുള്ള വഴിതുറന്നിട്ടുണ്ടെന്നും അറിയാൻ കഴിഞ്ഞതിൽ സന്തോഷമുണ്ട് അല്ലാഹുവിനെ സ്തുതിക്കുന്നു. അവർക്കെല്ലാംവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുകയും ചെയ്യുന്നു.

പലരോടും കടപ്പാടുകളുണ്ട്. പ്രത്യേകിച്ച് ഇത് വായിച്ച് ആവശ്യമായ തിരുത്തുകൾ നിർദ്ദേശിക്കുകയും മറ്റു ഉപദേശ നിർദ്ദേശങ്ങൾ നൽകുകയും ചെയ്ത എന്റെ ബഹുവന്ദ്യ പിതാവ് ഹംസ ബാഖവി, ആശയപരമായും സാങ്കേതികമായും സഹായമവലംബിച്ച മറ്റു സഹോദരങ്ങൾ, എല്ലാറ്റിലുമുപരി *സത്യസന്ദേശ*ത്തിന്റെ ഇത്തരം കൃതികൾ വായിച്ചും മറ്റുള്ളവരെ വായിപ്പിച്ചും അതിന്റെ യഥാർത്ഥ ലക്ഷ്യത്തിലെത്തിക്കുന്ന മാന്യ വായനക്കാർ... എല്ലാവരെയും നന്ദിപൂർവ്വം സ്മരിക്കുന്നു. നാഥാ, ഞങ്ങൾക്കെല്ലാം ഇത് പരലോകത്തേക്കുള്ള ഒരു മുതൽകൂട്ടാക്കേണമേ...

നിങ്ങളുടെ പ്രാർത്ഥനയിൽ ഈ എളിയവനെക്കൂടി ഉൾപ്പെടുത്തണമെന്ന് മാന്യ വായനക്കാരോട് പ്രത്യേകം ആവശ്യപ്പെട്ടുകൊണ്ട്, ബുദ്ധിയും ചിന്തയും ഒരാൾക്കു മുമ്പിലും അടിയറവെക്കാതെ സ്വതന്ത്രമായി ചിന്തിക്കുകയും സത്യം ഗ്രഹിക്കണമെന്നാഗ്രഹിക്കുകയും ചെയ്യുന്നവർക്കായി ഈ കൃതി സമർപ്പിക്കുന്നു.

**സഹോദരൻ,**

**എസ്.എസ്. ചങ്ങലീരി**

# ഇമാം നവവി(റ) ലഘു ചരിത്രം

അബൂസകരിയ്യാ മുഹ്‌യിദ്ദീൻ യഹ്‌യബ്നു ശറഫ് അന്നവവി എന്നാണ് ഇമാം നവവി(റ)യുടെ പൂർണ്ണമായ പേര്. ഹിജ്റ 631ൽ ഡമസ്കസിലെ 'നവാ' എന്ന ഗ്രാമത്തിൽ അദ്ദേഹം ജനിച്ചു. ആ സ്ഥലത്തിലേക്ക് ചേർത്തിക്കൊണ്ടാണ് അദ്ദേഹത്തെ 'നവവി'എന്ന് വിളിക്കുന്നത്. സദ്‌വൃത്തനായ തന്റെ പിതാവ് അദ്ദേഹത്തെ സംരക്ഷിക്കുകയും നന്നായി വളർത്തുകയും ചെയ്തു. ചെറുപ്പത്തിൽ തന്നെ അതിയായ ബുദ്ധി ശക്തിയും വിജ്ഞാന ദാഹവും പ്രകടിപ്പിച്ച തന്റെ കുഞ്ഞിന് പഠിക്കാനുള്ള എല്ലാ സൗകര്യങ്ങളും പിതാവ് ഒരുക്കിക്കൊടുത്തു. ഹിജ്റഃ 649ൽ പിതാവ് അദ്ദേഹത്തെ ഉപരിപഠനാർത്ഥം ഡമസ്കസിലേക്ക് അയച്ചു. അന്ന് അദ്ദേഹത്തിന് 19 വയസ്സ് മാത്രമേ പ്രായമുണ്ടായിരുന്നുള്ളൂ.

ഡമസ്കസ് അന്ന് മുസ്‌ലിം ലോകത്തെ ഏറ്റവും വലിയ വിജ്ഞാന കേന്ദ്രമായിരുന്നു. വ്യത്യസ്ത വിഷയങ്ങൾ കൈകാര്യം ചെയ്യുന്ന മുന്നൂറിലേറെ ഉന്നത കലാലയങ്ങളുണ്ടായിരുന്നു അവിടെ. അവയിൽ പ്രധാനപ്പെട്ട ഒരു സ്ഥാപനമായിരുന്നു 'അൽമദ്റസത്തുർ റവാഹിയഃ'. ഇമാം നവവി(റ) അവിടെ ചേർന്ന് പഠനം തുടങ്ങി.

പഠനത്തിൽ മാത്രമായിരുന്നു അദ്ദേഹത്തിന്റെ ശ്രദ്ധ മുഴുവനും. ഭക്ഷണക്രമത്തിലോ സുഖസൗകര്യങ്ങളിലോ വേണ്ടത്ര താൽപര്യം കാണിച്ചിരുന്നില്ല. ചെറുപ്രായത്തിൽ തന്നെ അദ്ദേഹം വിശുദ്ധ ഖുർആൻ ഹൃദിസ്ഥമാക്കിയിരുന്നു. അദ്ദേഹത്തിന്റെ ബുദ്ധിശക്തിയും ഓർമ്മശക്തിയും തന്റെ ഗുരുനാഥന്മാരെ മുഴുവനും ആശ്ചര്യപ്പെടുത്തുന്നതായിരുന്നു. കുറഞ്ഞ കാലം കൊണ്ട് തഫ്സീർ (ഖുർആൻ വ്യാഖ്യാനം) ഹദീസ്, ഫിഖ്ഹ് (ഇസ്‌ലാമിക കർമശാസ്ത്രം) ചരിത്രം തുടങ്ങിയ വിഷയങ്ങളിൽ അദ്ദേഹം പ്രാവീണ്യം നേടുകയും പല കൃതികളും മനഃപാഠമാക്കുകയും ചെയ്തു. പ്രകത്ഭരായ നിരവധി പണ്ഡിതന്മാരുടെ ശിഷ്യത്വം സ്വീകരിക്കാനും അദ്ദേഹത്തിന് കഴിഞ്ഞു. പഠനകാലത്ത് പിതാവിന്റെ കൂടെ ഹജ്ജിന് പോകാൻ അദ്ദേഹത്തിന് ഭാഗ്യം ലഭിച്ചപ്പോൾ മാസങ്ങളോളം മക്കയിൽ താമസിക്കുകയും ചെയ്തു. പിന്നീട് ഡമസ്കസിൽ തിരിച്ചെത്തി. ഏതാണ്ട് ഇരുപത്തിയാറ് വർഷക്കാലം ഇമാം നവവി(റ) ഡമസ്കസിൽ ചിലവഴിച്ചു. അവിടെ അദ്ദേഹം അധ്യാപനത്തിലും ഗ്രന്ഥരചനയിലും മുഴുകുകയുണ്ടായി. പിന്നീടദ്ദേഹം നാട്ടിലേക്കുതന്നെ തിരിച്ചു വന്നു.

കുറഞ്ഞ കാലയളവിനുള്ളിൽ നിരവധി പണ്ഡിതന്മാരെ വാർത്തെടുക്കാൻ അദ്ദേഹത്തിന് കഴിഞ്ഞിട്ടുണ്ട്. തഫ്സീർ, ഹദീസ്, ഫിഖ്ഹ് തുടങ്ങിയ വിഷയങ്ങളിൽ അദ്ദേഹം ഒട്ടേറെ ഗ്രന്ഥങ്ങൾ അദ്ദേഹം എഴുതുകയും ചെയ്തു. അവയിൽ പലതും വിശ്വപ്രസിദ്ധമായവയാണ്. ഇമാം നവവി(റ)യുടെ പേരുപറയാത്തതും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ ഉദ്ധരിക്കാത്തതുമായ ഒറ്റ കർമ്മശാസ്ത്ര ഗ്രന്ഥവും ഹദീസ് വ്യാഖ്യാന ഗ്രന്ഥവും മുസ്‌ലിം ലോകത്ത് ഇല്ലെന്നുതന്നെ പറയാം. അത്രമാത്രം സ്ഥാനവും മഹത്വവും കർമശാസ്ത്രത്തിലും ഹദീസിലും കൈവരിച്ച മഹാനാണദ്ദേഹം.

ശാഫിഈ കർമ്മശാസ്ത്രത്തിലെ സ്വഹീഹുകളെ തെരഞ്ഞെടുക്കുകയും പ്രബലപ്പെടുത്തുകയും ചെയ്ത 'തർജീഹിന്റെ മുജ്തഹിദ്' എന്നും 'മുഫ്തി' എന്നും 'മുഹർററുൽ മദ്ഹബ്' (ശാഫിഈ മദ്ഹബിന്റെ എഡിറ്റർ) എന്നുമെല്ലാം അദ്ദേഹം അറിയപ്പെടുന്നു. മാത്രമല്ല, അദ്ദേഹത്തെ കുറിച്ച് 'നാസ്വിറുൽ മദ്ഹബ്' (ശാഫിഈ മദ്ഹബിന്റെ സഹായി), 'അശ്ശാഫിഈ അസ്സ്വഗീർ' (ചെറിയ ശാഫിഈ), രണ്ടാം ശാഫിഈ തുടങ്ങിയ സ്ഥാനപ്പേരുകളും പറയപ്പെടാറുണ്ട്.

ഇമാം നവവി(റ) മദ്ഹബുപരമായി ശാഫിഈ മദ്ഹബുകാരൻ മാത്രമായിരുന്നെങ്കിലും അദ്ദേഹത്തിന്റെ കൃതികളുടെ സ്വീകാര്യത ശാഫിഈ മദ്ഹബുകാർക്കിടയിൽ മാത്രം പരിമിതമല്ല. ഹനഫി, ഹമ്പലി, മാലികി മദ്ഹബുകാരും അതുപയോഗപ്പെടുത്തുകയും അതിന് ആധികാരികത കൽപിക്കുകയും ചെയ്യാറുണ്ട്. പ്രത്യേകിച്ച് അവർ ശാഫിഈ മദ്ഹബിന്റെ 'മസ്അലകൾ' ഉദ്ധരിക്കുമ്പോൾ നവവി(റ)യുടെ കിതാബുകളാണ് കൂടുതലായി ഉപയോഗിക്കാറുള്ളത്. അദ്ദേഹത്തെയും ഫിഖ്ഹിലുള്ള അദ്ദേഹത്തിന്റെ വൈദഗ്ധ്യത്തെയും നിരവധി പേർ പുകഴ്ത്തി പറഞ്ഞിട്ടുണ്ട്. അതിൽപെട്ട ചിലരുടെ പ്രധാന സാക്ഷിപത്രങ്ങൾ സുന്നി പണ്ഡിതന്മാർ തന്നെ ഉദ്ധരിച്ചത് നമുക്കിങ്ങനെ വായിക്കാം:

"ഇമാം അസ്നവി(റ) പറയുന്നു: 'ഇമാം നവവി(റ) ശാഫിഈ മദ്ഹബിന്റെ എഡിറ്ററാണ്, അതിന്റെ സംസ്കർത്താവ്, അതിനെ വ്യവസ്ഥപ്പെടുത്തിയവർ. അദ്ദേഹത്തിന്റെ പേര് ചക്രവാളം മുഴുക്കെ മുഴങ്ങിയിരിക്കുന്നു. അദ്ദേഹത്തിന്റെ സ്ഥാനവും വലിപ്പവും ലോകം മുഴുവൻ ഉയർന്നു കേട്ടിരിക്കുന്നു."

ഇമാം ഇബ്നുകസീർ(റ) പറയുന്നു: "ഇമാം നവവി(റ) ശാഫിഈ മദ്ഹബിന്റെ ഗുരുവാണ്. സമകാലികരിലെ ഏറ്റവും പ്രഗൽഭനായ പണ്ഡിതൻ"

ഇമാം ദഹബി പറഞ്ഞു: "ശാഫിഈ മദ്ഹബിനെ മനസ്സിലാക്കാൻ അതിന്റെ തലവൻ ഇമാം നവവി(റ) തന്നെയാണ്."

ഇമാം ശിഹാബ് ഇബ്നുൽ ഹാഇം പറയുന്നു: "ഇമാം നവവി(റ) മഹാപണ്ഡിതനായ ഹാഫിളാണ്. അതിബുദ്ധിമാനായ കർമ്മശാസ്ത്രജ്ഞൻ, മദ്ഹബിന്റെ എഡിറ്റർ, അതിനെ ക്രമപ്പെടുത്തിയവർ, അതിനെ സംസ്കരിച്ചവർ."

ഇമാം ഇബ്നുൽ അത്വാറിന്റെ സാക്ഷിപത്രം കൂടി ഉദ്ധരിക്കട്ടെ. അദ്ദേഹം പറയുന്നു: "ഇമാം നവവി(റ) മദ്ഹബിലെ ഹാഫിളാണ്. അതിന്റെ നിതാനനിയമങ്ങളും അടിസ്ഥാന വ്യവസ്ഥകളും ശാഖാപരമായ വിവരങ്ങളുമെല്ലാം അദ്ദേഹത്തിന് ഹൃദിസ്ഥമാണ്. ഓരോ പ്രശ്നത്തിലും സ്വഹാബത്തിന്റെയും താബിഈ പണ്ഡിതരുടേയും വീക്ഷണങ്ങൾ അദ്ദേഹത്തിനറിയും. അതുപോലെ പണ്ഡിത വീക്ഷണങ്ങളും അവരുടെ തെളിവുകളുമറിയും. ഈകാര്യങ്ങളിലെല്ലാം പൂർവ്വീകരുടെ മാർഗ്ഗം പൂർണ്ണമായി, അനുഗമിച്ചവരായിരുന്നു അദ്ദേഹം." *(യുഗപ്രഭാവനായ ഇമാം നവവി(റ) പേജ്: 6265 എസ്.വൈ.എസ്. ബുക്സ്)*

ചുരുക്കത്തിൽ, ശാഫിഈ മദ്ഹബിലെ പിൽകാലപണ്ഡിതന്മാരുടെ കൂട്ടത്തിൽ ആധികാരികവാക്ക് ഇമാം നവവി(റ)യുടേതാണ് എന്നതിലും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ ശാഫിഈ മദ്ഹബിലെ ആധികാരിക രേഖകളാണ് എന്നതിലും തർക്കമില്ല.

45-ാം വയസ്സിൽ അദ്ദേഹം രോഗ ബാധിതനാവുകയും അതേ വർഷം റജബ് മാസം 24ന് അദ്ദേഹം ഈ ലോകത്തോട് വിടപറയുകയും ചെയ്തു. കടുത്ത ദുഃഖത്തോടും ഞെട്ടലോടുംകൂടിയാണ് മുസ്ലിംലോകം അദ്ദേഹത്തിന്റെ മരണവാർത്ത കേട്ടത്. പക്ഷെ ആ മഹാനുഭാവൻ വൈജ്ഞാനികമായ നിരവധി ഗ്രന്ഥങ്ങളിലൂടെ ഇന്നും നമ്മുടെയെല്ലാം മനസ്സിൽ ജീവിച്ചുകൊണ്ടിരിക്കുന്നു. *(അല്ലാഹു അദ്ദേഹത്തെയും നമ്മെയും അവന്റെ വിശാലമായ സ്വർഗ്ഗത്തിൽ ഒരുമിച്ചു കൂട്ടുമാറാകട്ടെ! ആമീൻ)*

2

# ഇമാം നവവി(റ)യുടെ ഗ്രന്ഥങ്ങൾ

**കേ**വലം 45 വർഷം മാത്രമാണ് ആ മഹാനുഭാവൻ ഈ ഭൂമിയിൽ ജീവിച്ചിട്ടുള്ളൂ എന്ന് നേരത്തെ നാം സൂചിപ്പിച്ചുവല്ലോ. ആ ചുരുങ്ങിയ ആയുസ്സിനുള്ളിൽ ലോകപ്രസിദ്ധമായ നിരവധി ഗ്രന്ഥങ്ങൾ രചിക്കാൻ ഭാഗ്യം ലഭിച്ച മഹാനാണ് അദ്ദേഹം. കേവലം 45 വർഷക്കാലം മാത്രം ജീവിച്ച ഒരാൾ ഇത്രയധികം ഗ്രന്ഥങ്ങൾ എഴുതുക, അതും വളരെ ആഴത്തിലും പരപ്പിലും! ഇത് വല്ലാത്ത അത്ഭുതമുള്ള സംഗതിതന്നെയാണ്. മാത്രമല്ല, ഏതൊരു പണ്ഡിതന്റെയും അറിവും ഓർമശക്തിയും അളക്കാനുള്ള പ്രധാന അളവുകോൽ അയാളുടെ രചനകളാണല്ലോ. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിലൂടെ കണ്ണോടിച്ചാൽ ആരംഗത്ത് അദ്ദേഹം തുല്യതയില്ലാത്ത വ്യക്തിത്വമായിരുന്നു എന്ന് ഏതൊരാൾക്കും ബോധ്യപ്പെടുന്നതാണ്.

മാത്രമല്ല, അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ ശാഫിഈ മദ്ഹബിലെ ആധികാരിക രേഖകളാണെന്ന കാര്യത്തിൽ തർക്കമില്ല. അതിനാൽ ഈ കൃതിയിൽ നാം ഉദ്ധരിക്കുന്ന അദ്ദേഹത്തിന്റെ കൃതികൾ ഹ്രസ്വമായി നമുക്കൊന്ന് പരിചയപ്പെടാം.

*(എസ്.വൈ.എസ് പ്രസിദ്ധീകരിച്ച യുഗപ്രഭാവനായ ഇമാം നവവി(റ) എന്ന പുസ്തകം അവലംബിച്ചുകൊണ്ടാണ് ഈ അദ്ധ്യായം എഴുതുന്നത്)*

### 1. ശർഹുൽമുഹദ്ദബ് (شَرحُ المُهَذَّب)

ശാഫിഈ മദ്ഹബിലെ കർമ്മശാസ്ത്രത്തിൽ എഴുതപ്പെട്ട നൂറുകണക്കിന് ഗ്രന്ഥങ്ങളിൽ ഏറ്റവും പ്രാമാണികവും വസ്തുനിഷ്ഠവും ന്യായയുക്തവുമായ ബൃഹദ് ഗ്രന്ഥമാണ് *ശർഹുൽമുഹദ്ദബ്.* ഫിഖ്ഹിന്റെ വിശദാംശം പ്രമാണങ്ങൾ സഹിതം മനസ്സിലാക്കാൻ ഉപയുക്തമായ ഗ്രന്ഥങ്ങൾ പൊതുവെ കുറവാണ്. വ്യത്യസ്ത ഗ്രന്ഥങ്ങൾ പരതിയാലേ ഇവ പൂർണ്ണമായി ലഭിക്കൂ. എന്നാൽ ഇവയെല്ലാം ഒരേ ഉറവിടത്തിൽ നിന്ന് ലഭിക്കുക എന്ന മഹത്തായ ഉപകാരമാണ് ഇമാം നവവി(റ)യുടെ 'ശർഹുൽ മുഹദ്ദബ്' നിർവ്വഹിച്ചിരിക്കുന്നത്.

പ്രഗൽഭനായ ഇമാം റാഫിയുടെ 'മുഹദ്ദബ്' എന്ന പ്രസിദ്ധ ഗ്രന്ഥത്തിന്റെ വ്യാഖ്യാനമായാണ് ഇമാം നവവി(റ) ഇത് രചിച്ചത്. 'അൽ മജ്മൂഅ്' എന്നാണ് ഇതിന്റെ സ്വതന്ത്രനാമം. എന്നാൽ കൂടുതലായും വിളിക്കപ്പെടാറുള്ളത് 'ശർഹുൽ മുഹദ്ദബ്' എന്നു തന്നെയാണ്. ഫിഖ്ഹിലെ ഓരോ മസ്അലഃ (പ്രശ്നങ്ങൾ)കളുടെയും മതവിധി, അതിന്റെ ന്യായം, പ്രമാണം, അഭിപ്രായ വ്യത്യാസങ്ങൾ, എതിരഭിപ്രായക്കാരുടെ ന്യായങ്ങൾ,

അതിലെ അപാകതകൾ, പ്രമാണങ്ങളുടെ സ്ഥിരീകരണം, എതിർവാദ്ക്കാർക്ക് മറുപടി, പ്രശ്നത്തിന്റെ ബഹുമുഖവീക്ഷണങ്ങൾ, മറ്റു മദ്ഹബുകളുടെ കാഴ്ചപ്പാടുകൾ... എന്നിവയെല്ലാം വിശദമായും വസ്തുനിഷ്ഠവുമായും അവതരിപ്പിക്കുന്ന ശൈലിയാണ് ശർഹുൽ മുഹദ്ദബിനുള്ളത്.

ഈ ഗ്രന്ഥം പരിപൂർണ്ണമാക്കാൻ ഇമാം നവവി(റ)ക്ക് സാധിച്ചിട്ടില്ലെങ്കിലും അദ്ദേഹത്തിന്റെ രചനകളിലെ 'മാസ്റ്റർ പീസ്' ഇതാണെന്ന് നിരൂപകന്മാർ ഒന്നിച്ച് പറയുന്നു. കനത്ത ഒമ്പത് വാള്യങ്ങൾ അദ്ദേഹം രചിച്ച് പൂർത്തിയാക്കിയിട്ടുണ്ട്. ബാക്കി കുറച്ചു മാത്രമേ പൂർത്തീകരിക്കാനുണ്ടായിരുന്നുള്ളൂ. അദ്ദേഹത്തിന് പൂർത്തിയാക്കാൻ സാധിക്കാത്ത ഭാഗം പിന്നീട് പൂർത്തിയാക്കിയത് ശാഫിഈ കർമ്മശാസ്ത്ര പണ്ഡിതരിലെ മറ്റൊരാളായ തഖിയുദ്ദീനുസ്സുബ്കിയാണ്.

*(ഈ കൃതിയിലുദ്ധരിച്ചിരിക്കുന്ന 'ശർഹുൽ മുഹദ്ദബ്' 20 വാള്യങ്ങളിലായി 'ദാറുൽ ഫിക്ർ' പ്രസിദ്ധീകരിച്ചതാണ്.)*

## 2. ശർഹുമുസ്‌ലിം (شَرحُ مُسْلِم)

ഇമാം മുസ്‌ലിം ക്രോഡീകരിച്ച സ്വഹീഹായ ഹദീസുകളുടെ സമാഹാരമായ സ്വഹീഹ് മുസ്‌ലിമിന് ഇമാം നവവി(റ) എഴുതിയ വിശ്വപ്രസിദ്ധമായ വ്യാഖ്യാനമാണ് ശറഹ്മുസ്‌ലിം. സ്വഹീഹ് മുസ്‌ലിമിലെ ഹദീസുകൾ വായിക്കുമ്പോൾ പെട്ടെന്നുത്ഭവിക്കാനിടയുള്ള സംശയങ്ങൾ, അവക്ക് മറുപടി, നിഗൂഢ പദങ്ങളുടെ ഭാഷാർത്ഥങ്ങൾ, അറിയപ്പെടാത്ത സ്ഥലനാമങ്ങൾ, വ്യക്തിനാമങ്ങൾ, ആവശ്യമായ ഹദീസ് വ്യാഖ്യാനം, ഹദീസിലൂടെ ലഭിക്കുന്ന ആശയങ്ങൾ, നീഗൂഢമായ തത്വങ്ങൾ, ഹദീസിന്റെ ഭാഹ്യമായ അർത്ഥം സ്വീകരിച്ചവർ, അവരുടെ അവസ്ഥാന്യായം, ബാഹ്യാർത്ഥം തെറ്റിച്ചവർ, അവരുടെ പ്രമാണങ്ങൾ, ശ്രദ്ധേയമായ മറ്റനവധി കാര്യങ്ങൾ... ഇവയെല്ലാം ഓരോ ഹദീസിനെക്കുറിച്ചും ഇമാം നവവി(റ) തന്റെ വശ്യസുന്ദരമായ ശൈലിയിൽ വളരെ സംക്ഷിപ്തമായി വിവരിച്ചിരിക്കുന്നു അതിൽ.

ശർഹുമുസ്‌ലിം മറ്റു ചില ഹദീസ് വ്യാഖ്യാന ഗ്രന്ഥങ്ങളെപ്പോലെ അത്ര വിശദമല്ലെങ്കിലും ആവശ്യമുള്ള കാര്യങ്ങളൊന്നും അതിൽ വിട്ടുപോയിട്ടില്ല. സ്വഹീഹ് മുസ്‌ലിം മുദ്രണം ചെയ്യുന്ന എല്ലാ പ്രസാധകരും 'ഇമാം നവവിയുടെ മുസ്‌ലിം വ്യാഖ്യാനം' എന്നുൾപ്പെടുത്താതെ അതച്ചടിക്കുന്നില്ല എന്നത് ആ ഗ്രന്ഥത്തിന്റെ വ്യാപകമായ സ്വീകാര്യതയെ സൂചിപ്പിക്കുന്നു.

*(ഈ കൃതിയിലുദ്ധരിച്ചിരിക്കുന്ന 'ശർഹ് മുസ്‌ലിം' 9 വാള്യങ്ങളിലായി 'ദാറു അബീ ഹയ്യാൻ' പ്രസിദ്ധീകരിച്ചതാണ്. അപൂർവ്വം ചില സ്ഥലങ്ങളിൽ ബൈറൂത്തിലെ 'ദാറുൽ ഖൈറി'ന്റേതും ഉപയോഗിച്ചിട്ടുണ്ട്.)*

## 3. മിൻഹാജുത്ത്വാലിബീൻ: (مِنْهَاجُ الطَّالِبِين)

ഇമാം നവവി(റ)യുടെ ഫിഖ്ഹ് ഗ്രന്ഥങ്ങളുടെ കൂട്ടത്തിൽ വളരെ ചെറിയ ഗ്രന്ഥമാണ് 'മിൻഹാജുത്ത്വാലിബീൻ'. എങ്കിലും ശാഫിഈ കർമ്മശാസ്ത്ര ഗ്രന്ഥങ്ങളുടെ മാതാവായിട്ടാണ് അത് അറിയപ്പെടുന്നത്. അതിന്റെ വ്യാഖ്യാനങ്ങളായി മാത്രം ദശക്കണക്കിന് ഗ്രന്ഥങ്ങൾ പിൽകാലക്കാർ എഴുതിയിട്ടുണ്ട് എന്നതുതന്നെ കർമശാസ്ത്ര മേഖലയിൽ ആ ഗ്രന്ഥത്തിനുള്ള പ്രാധാന്യം അറിയിക്കുന്നു.

*(ഈ കൃതിയിലുദ്ധരിച്ചിരിക്കുന്ന 'മിൻഹാജുത്വാലിബീൻ' മുംബെയിലെ 'മൗലവി മുഹമ്മദ് ഗുലാം...' പ്രസിദ്ധീകരിച്ചതാണ്.)*

## 4. റിയാളുസ്സ്വാലിഹീൻ (رِيَاضُ الصَّالِحِين)

ആത്മസംസ്കരണത്തിലൂടെ അല്ലാഹുവിലേക്കടുക്കുക എന്ന ലക്ഷ്യത്തോടെ മഹാനായ ഇമാം നവവി(റ) ക്രോഡീകരിച്ച ഹദീസ് സമാഹാരമാണ് വിശ്വപ്രസിദ്ധമായ 'റിയാളുസ്സ്വാലിഹീൻ'. സ്വഹീഹുൽ ബുഖാരി, സ്വഹീഹ് മുസ്‌ലിം, അബൂദാവൂദ്, തിർമുദി എന്നീ ഹദീസ് ഗ്രന്ഥങ്ങളിൽനിന്നുമാണ് മുഖ്യമായും അതിൽ ക്രോഡീകരിച്ചിട്ടുള്ളത്.

*(ഈ കൃതിയിലുദ്ധരിച്ചിരിക്കുന്നത് 'റിയാളുസ്വാലിഹീനി'ന് സുന്നി പണ്ഡിതന്മാർ എഴുതിയ താഴെ പറയുന്ന രണ്ട് പരിഭാഷകളാണ്.*

*(1) കോഴിക്കോട് വലിയ ഖാസിയായിരുന്ന ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ പരിഭാഷപ്പെടുത്തി അശ്റഫി ബുക്ക് സെന്റർ പ്രസിദ്ധീകരിച്ചതാണ് ഒരു പരിഭാഷ. ഇതിന് അവതാരികയും അഭിപ്രായവുമെഴുതിയിട്ടുള്ളത് സമസ്തയുടെ പ്രസിഡന്റായിരുന്ന അസ്ഹരി തങ്ങൾ, ഇബ്രാഹീം പുത്തൂർ ഫൈസി, തിരൂരങ്ങാടി ബാപ്പു മുസ്‌ല്യാർ, തീരൂരങ്ങാടി ഖാസി അബ്ദുറഹിമാൻ മഖ്ദൂമി എന്നിവരാണ്.*

*(2) നെല്ലിക്കുത്ത് ഇസ്മാഈൽ മുസ്‌ല്യാരുടെ അവതാരികയോടെ അബുൽകലാം ഫൈസി, അലവിക്കുട്ടി ഫൈസി (എടക്കര) എന്നിവർ പരിഭാഷപ്പെടുത്തി പൂങ്കാവനം ബുക്സ്റ്റാൾ പ്രസിദ്ധീകരിച്ചതാണ് മറ്റൊന്ന്.*

## 5. അൽ അദ്കാർ (الأذكار)

പേരുപോലെതന്നെ ഒരു മുസൽമാന്റെ നിത്യ ജീവിതത്തിൽ അവൻ അനുഷ്ഠിക്കേണ്ട ദീക്റുകളും ദുആകളും അവയുടെ പേരിൽ കടന്നുകൂടിയ ബിദ്അത്തുകൾക്കുള്ള ഖണ്ഡനവും അടങ്ങിയ ഒരു പ്രസിദ്ധ ഗ്രന്ഥമാണ് 'അൽ അദ്കാർ'

*(ഈ കൃതിയിലുദ്ധരിച്ചിരിക്കുന്ന* 'അൽ അദ്കാർ.' *റിയാദിലുള്ള 'മക്തബതുർരിയാളിൽ ഹദീസിയ്യഃ' പ്രസിദ്ധീകരിച്ചതാണ്)*

## (6) ശർഹു അർബഈനന്നവവി (شرح اربعين النووي)

ഇമാം നവവി(റ) ക്രോഡീകരിച്ച പ്രസിദ്ധമായ 40 ഹദീസുകളുടെ സമാഹാരമാണ് അർബഊന നവവി. പ്രസ്തുക ഗ്രന്ഥത്തിന് അദ്ദേഹംതന്നെ പിന്നീട് എഴുതിയ പഠനാർഹവും ആധികാരികവുമായ വ്യാഖ്യാനമാണ് 'ശർഹ് അർബഈനന്നവവി.' നവവീ ഗ്രന്ഥങ്ങളിൽ വളരെ പ്രാധാന്യമർഹിക്കുന്ന ഒരു ഹദീസ് ഗ്രന്ഥമാണിത്.

(എന്നാൽ ഇമാം നവവി(റ)ക്ക് ഇപ്രകാരം ഒരു ഗ്രന്ഥമില്ലെന്ന് ചില മുസ്‌ല്യാക്കന്മാർ ഈ അടുത്ത കാലത്ത് പ്രസംഗങ്ങളിൽ പറയുന്നതായി കേൾക്കാൻ സാധിച്ചു. അതൊരിക്കലും ശരിയല്ല. അത് പറയുന്നത് അവരുടെ മനഃസാക്ഷിയെ വഞ്ചിച്ചുകൊണ്ടുമാണ്. കാരണം, ഇക്കാര്യം ചരിത്രത്തിൽ രേഖപ്പെടുത്തപ്പെട്ടതാണ്. ഒരു ഉദാഹരണം മാത്രം മുസ്‌ല്യാക്കന്മാരുടെ വരികളിൽനിന്നു തന്നെ കാണുക: "നിരവധി പണ്ഡിതന്മാർ ഇതിന് വ്യാഖ്യാനമെഴുതിയിട്ടുണ്ട്. ആദ്യമായി ഇതിന് വ്യാഖ്യാനമെഴുതിയത് ഇമാം നവവി(റ) തന്നെയാണ്. ഇമാം സുയൂഥി(റ) രേഖപ്പെടുത്തിയിട്ടുണ്ട്. -അൽ മിൻഹാജുസ്സവിയ്യ്: 18." *(രണ്ടാം ശാഫിഈ ഇമാം നവവി(റ). പേജ്: 60. ശമീർ മഹ്ളരി നെടിയനാട്. ശറഫീ പബ്ലിക്കേഷൻസ്.)* 'അൽ അർബഈൻ' എന്ന തലക്കെട്ടിനു താഴെയാണ് ഇതെഴുതിയിട്ടുള്ളത്.)

*(ഈ കൃതിയിലുദ്ധരിച്ചിരിക്കുന്ന* 'ശർഹ് അർബഈന...' *സയ്യിദ് റശീദ് റിളയുടെ തഅ്ലീഖോടെ 'മക്തബതതുൽ ഇസ്‌ലാമിൽ ആലമിയ്യഃ' പ്രസിദ്ധീകരിച്ചതാണ്)*

## (7) അൽ ഈളാഹ് ഫീ മനാസികിൽ ഹജ്ജ് (الإيضاح في مناسك الحج)

ഹജ്ജിന്റെ കർമ്മാനുഷ്ഠാനങ്ങൾ വിശദീകരിക്കുന്ന ഇമാം നവവി(റ)യുടെ പ്രസിദ്ധമായ ഗ്രന്ഥമാണ 'അൽ ഈളാഹ് ഫീ മനാസികിൽ ഹജ്ജ്' എന്ന ഗ്രന്ഥം.

*(ഈ കൃതിയിലുദ്ധരിച്ചിരിക്കുന്ന 'അൽ ഈളാഹ്...' ഇബ്നു ഹജറുൽ ഹൈതമിയുടെ ഹാശിയയോടെ ബൈറൂത്തിലെ'ദാറുൽഹദീസ്' പ്രസിദ്ധീകരിച്ചതാണ്)*

മറ്റൊരു പ്രധാന കാര്യം ഈ സമയത്ത് ഓർമപ്പെടുത്താനുള്ളത്, മേൽ പറഞ്ഞ തരത്തിലെല്ലാം ഇമാം നവവി(റ)യുടെയും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളുടെയും സ്വീകാര്യതയും ആധികാരികതയും നാം ഊന്നിപ്പറഞ്ഞത് മദ്ഹബിനും മദ്ഹബീ പണ്ഡിതന്മാർക്കും അമിത സ്ഥാനം കൽപ്പിക്കുന്ന ശാഫിഈ മദ്ഹബുകാരായ നമ്മുടെ സഹോദരന്മാരുടെ ശ്രദ്ധ ക്ഷണിക്കാൻ വേണ്ടിയാണ്.

എന്നാൽ, അദ്ദേഹത്തെ കുറിച്ച് നമ്മുടെ വീക്ഷണം, മറ്റെല്ലാ പണ്ഡിതന്മാരെകുറിച്ചും നാം സ്വീകരിക്കുന്നതുപോലെതന്നെയാണ്. അഥവാ, അദ്ദേഹം പറഞ്ഞ കാര്യങ്ങളിൽ ഖുർആനിനോടും സുന്നത്തിനോടും യോജിക്കുന്നതെല്ലാം സ്വീകരിക്കുകയും വിയോജിക്കുന്നത് വല്ലതും കണ്ടാൽ അദ്ദേഹത്തോടുള്ള എല്ലാ സ്നേഹ ബഹുമാനങ്ങളും നിലനിർത്തിക്കൊണ്ടുതന്നെ പ്രമാണങ്ങളിലേക്ക് മടങ്ങുകയും ചെയ്യുക എന്നതാണ്. ഇതാണ് അദ്ദേഹവും നമ്മെ പഠിപ്പിച്ചിട്ടുള്ളത്. അദ്ദേഹംതന്നെ ഈ വിഷയത്തിൽ നമുക്ക് മാതൃക കാണിച്ച നൂറുകണക്കിന് ഉദാഹരണങ്ങളുണ്ട്. ശാഫിഈ മദ്ഹബിന്റെ ആചാര്യനായ ഇമാം ശാഫിഈ(റ)യുടെ തന്നെ ദശക്കണക്കിന് അഭിപ്രായങ്ങൾ ഉപേക്ഷിച്ച് സുന്നത്തിലേക്ക് മടങ്ങിയത് അദ്ദേഹത്തിന്റെ എല്ലാ കർമ്മശാസ്ത്ര ഗ്രന്ഥങ്ങളിലും കാണാൻ സാധിക്കും. (ഇക്കാര്യം *സത്യസന്ദേശ*ത്തിന്റെ 'സുന്നി ആചാരങ്ങൾ ഇമാം ശാഫിയുടെ വീക്ഷണത്തിൽ' എന്ന കൃതിയിൽ നാം വിശദമായി ഉദ്ധരിച്ചിട്ടുള്ളതുകൊണ്ട് ഇവിടെ ആവർത്തിക്കുന്നില്ല.)

ഇമാം നവവി(റ)യുടെ മേൽ ഗ്രന്ഥങ്ങളെല്ലാം കേരളത്തിലെ മുസ്ല്യാക്കന്മാർ വ്യാപകമായി ഉദ്ധരിക്കുന്നവയാണ്. അവരുടെ ലേഖനങ്ങളിലും പ്രസംഗങ്ങളിലുമെല്ലാം പ്രസ്തുത ഗ്രന്ഥങ്ങൾ വ്യാപകമായി ഉദ്ധരിക്കാറുണ്ട്. അതുകൊണ്ട് ഇമാം നവവി(റ) യുടെ മേൽ പറഞ്ഞ കിതാബുകളിൽനിന്ന് ഒരു പുള്ളിക്കുപോലും മാറ്റം വരുത്താതെ നേരിട്ട്(സ്കാൻ ചെയ്ത്) ചേർത്ത ഉദ്ധരണികളിലൂടെ ഇന്നത്തെ സുന്നി ആചാരങ്ങളെ വിശകലനം ചെയ്യുകയാണ് ഇനി നാം ചെയ്യുന്നത്. യാതൊരുവിധ പക്ഷപാതിത്തങ്ങളും മുൻവിധികളുമില്ലാതെ അവ വായിക്കുകയും പരിശോധിക്കുകയും ചെയ്യേണമെന്നാണ് മാന്യ വായനക്കാരോട് ആദ്യമേ പറയാനുള്ളത്. ശേഷം നിങ്ങൾ തീരുമാനിക്കുക, യഥാർത്ഥ ശാഫിഈ മദ്ഹബും ശാഫിഈ മദ്ഹബുകാർ എന്നവകാശപ്പെടുന്ന നമ്മുടെ സമൂഹവും എത്രമാത്രം അന്തരത്തിലാണ് സ്ഥിതിചെയ്യുന്നത് എന്ന്!

*(അർത്ഥം അടിവരയിട്ട ഭാഗങ്ങളുടേതുമാത്രം; അടിവര ലേഖകന്റേത്)*



## 3

# ഖബർ കെട്ടിപ്പൊക്കൽ, അലങ്കരിക്കൽ, തൊടൽ, മുത്തൽ...

ഖബറുകൾ മഹാന്മാരുടേതാണെങ്കിലും സാധാരണക്കാരുടേതാണെങ്കിലും ഭൂമിയുടെ വിതാനത്തിൽ നിന്നും ഒരു ചാൺ മാത്രമേ ഉയർത്താൻ പാടുള്ളൂ. അതിൽ കൂടുതൽ ഉയർത്തുന്നതും അലങ്കരിക്കുന്നതും അതിന്മേൽ തേപ്പ് നടത്തുന്നതും ഖുബ്ബയുണ്ടാക്കുന്നതും എഴുതുന്നതും ഖബർ ചുറ്റുന്നതും അത് തൊടുന്നതും ചുംബിക്കുന്നതുമെല്ലാം ഇസ്‌ലാം ശക്തിയായി വിരോധിച്ചിട്ടുണ്ട്. ശാഫിഈ മദ്ഹബിലെ ആധികാരിക ശബ്ദമായ ഇമാം നവവി(റ)തന്നെ ധീരമായി പ്രഖ്യാപിക്കുന്നത് കാണുക:

(ശർഹുൽ മുഹദ്ദബ്: 5/ 311)



أو مارا ( قال ) وروى القيام عند القبر من حديث أبي أمامة والحكم بن الحارث وابن عمر وانس
وعن جماعة من السلف رضى الله عنهم قال أبو موسى وقال الامام أبو الحسن محمد بن مرزوق
الزعفرانى وكان من الفقهاء المحققين في كتابه فى الجنائز ولا يستلم القبر بيده ولا يقبله قال وعلي
هذا مضت السنة قال أبو الحسن واستلام القبور وتقبيلها الذى يفعله العوام الآن من المبتدعات
المنكرة شرعا ينبغي تجنب فعله وينهي فاعله قال فمن قصد السلام على ميت سلم عليه من قبل
وجهه وإذا أراد الدعاء تحول عن موضعه واستقبل القبلة قال أبو موسى وقال الفقهاء المتبحرون
الخراسانيون المستحب في زيارة القبور أن يقف مستدبر القبلة مستقبلا وجه الميت يسلم ولا يمسح
القبر ولا يقبله ولا يمسه فان ذلك عادة النصارى ( قال ) وما ذكروه صحيح لانه قد صح النهى
عن تعظيم القبور ولانه اذا لم يستحب استلام الركنين الشاميين من اركان الكعبة لكونه لم يسن
مع استحباب استلام الركنين الآخرين فلأن لا يستحب مس القبور أولي والله أعلم

*അർത്ഥം:* "(തെളിവുകളുടെ അടിസ്ഥാനത്തിൽ) സത്യം ശരിക്കും മനസ്സിലാക്കിയ കർമ്മ ശാസ്ത്ര പണ്ഡിതന്മാരിൽപെട്ട ഇമാം അബൂഹസൻ അൽ സഅ്ഫറാനി തന്റെ 'അൽജനാഇസ്' എന്ന ഗ്രന്ഥത്തിൽ എഴുതുന്നു: ഖബർ കൈകൊണ്ട് തൊട്ടുമുത്തുകയോ ചുംബിക്കുകയോ ചെയ്യാൻ പാടില്ല. ഇപ്രകാരമാണ് നബിചര്യ കഴിഞ്ഞുപോയിട്ടുള്ളത്. സഅഫറാനി പറഞ്ഞു: ഇന്ന് സാധാരണക്കാർ ചെയ്യുന്നതുപോലെ ഖബ

റിനെ തൊട്ടുമുത്തലും ചുംബിക്കലും ശറഇൽ വെറുക്കപ്പെട്ട ബിദ്അത്തുകളിൽ ഉൾപ്പെട്ടതാണ്. ഇത് വർജ്ജിക്കൽ നിർബന്ധമാണ്. ഇത് ചെയ്യുന്നവരെ വിരോധിക്കൽ അനിവാര്യവുമാണ്. ഇമാം സഅ്ഫറാനി പറഞ്ഞു: വല്ലവനും സലാം പറയാൻ ഉദ്ദേശിച്ചാൽ മയ്യിത്തിന്റെ മുഖത്തിന്റെ നേരെ നിൽക്കണം. പ്രാർത്ഥിക്കാൻ ഉദ്ദേശിച്ചാൽ അവിടെ നിന്ന് തെറ്റി ഖിബ്‌ലക്ക് അഭിമുഖമായി നിന്ന് പ്രാർത്ഥിക്കണം. അബൂമൂസ(റ) പറയുന്നു: ഖുറാസാനിലെ അഗാധ പാണ്ഡിത്യമുള്ള പണ്ഡിതന്മാർ പറഞ്ഞു: ഖബർ സിയാറത്ത് ചെയ്യുമ്പോൾ ഖിബ്‌ലക്ക് പിന്നിട്ട് മയ്യിത്തിനെ അഭിമുഖീകരിച്ച് അവൻ സലാം പറയണം. എന്നാൽ ഖബറിനെ തൊടുകയോ മുത്തുകയോ ചെയ്യരുത്. നിശ്ചയം അത് ക്രിസ്ത്യാനികളുടെ ചര്യയാണ്. അദ്ദേഹം പറഞ്ഞു: അവർ പ്രസ്താവിച്ചത് വളരെ യാഥാർത്ഥ്യമാണ്. തീർച്ചയായും നബിചര്യയുടെ അഭാവം കാരണം കഅ്ബയുടെ രണ്ട് ശാമീമൂലകളെ ചുംബിക്കൽ നല്ലതല്ല. എന്നാൽ മറ്റു രണ്ട് മൂലകളൾ ചുംബിക്കൽ സുന്നത്തുമാണ്. എന്നിരിക്കെ ഖബറിനെ തൊടൽ പോലും സുന്നത്തല്ല." *(ശർഹുൽ മുഹദ്ദബ്: 5/ 311)*

ഇമാം നവവി(റ)തന്നെ ഇതേ ഗ്രന്ഥത്തിൽ മറ്റൊരു സ്ഥലത്ത് എഴുതുന്നത് കാണുക:

**(ശർഹുൽ മുഹദ്ദബ്: 8/275)**



— ٢٧٥ —

وبحمد الله تعالى ويمجده ويدعو لنفسه بما شاء ولوالديه ومن شاء من أقاربه ومشايخه وإخوانه وسائر المسلمين ثم يرجع الى الروضة فيكثر فيها من الدعاء والصلاة ويقف عند المنبر ويدعو •

( فرع ) لايجوز أن يطاف بقبره صلى الله عليه وسلم ويكره إلصاق الظهر والبطن بجدار القبر قاله أبو عبيد الله الحليمي وغيره قالوا ويكره مسحه باليد وتقبيله بل الادب أن يبعد منه كما يبعد منه لو حضره فى حياته صلى الله عليه وسلم هذا هو الصواب الذى قاله العلماء وأطبقوا عليه ولا يغتر بمخالفة كثيرين من العوام وفعلهم ذلك. فان الاقتداء والعمل انما يكون بالاحاديث الصحيحة وأقوال العلماء ولا يلتفت الى محدثات العوام وغيرهم وجهالاتهم • وقد ثبت فى الصحيحين عن عائشة رضي الله عنها أن رسول الله ﷺ قال « من أحدث فى ديننا ما ليس منه فهو رد » وفى رواية لمسلم « من عمل عملا ليس عليه أمرنا فهو رد » وعن أبي هريرة رضي الله عنه قال قال رسول الله ﷺ « لا تجعلوا قبري عيدا وصلوا على فان صلاتكم تبلغني حيث ما كنتم » رواه أبو داود باسناد صحيح • وقال الفضيل ابن عياض رحمه الله ما معناه اتبع طرق الهدى ولا يضرك قلة السالكين وإياك وطرق الضلالة ولا تغتر بكثرة الهالكين ومن خطر بباله أن المسح باليد ونحوه أبلغ فى البركة فهو من جهالته وغفلته لان البركة إنما هى فيما وافق الشرع وكيف يبتغي الفضل فى مخالفة الصواب •

( فرع ) ينبغي له مدة إقامته بالمدينة أن يصلى الصلوات كلها فى مسجد رسول الله صلى الله عليه وسلم وينبغى له أن ينوى الاعتكاف فيه كما فى سائر المساجد •

*അർത്ഥം:* "നബി(ﷺ)യുടെ ഖബറിനെ ത്വവാഫ് (ചുറ്റൽ) ചെയ്യാൻ പാടില്ല. തന്റെ വയറുകൊണ്ടോ മുതുകുകൊണ്ടോ ഖബറിന്റെ ചുമരിനെ സ്പർശിക്കൽ വെറുക്കപ്പെട്ടതാണ്. ഇപ്രകാരം അബൂഉബൈദുൽ ഹലീമിയും മറ്റും പറയുന്നു. അവർ വീണ്ടും പറയുന്നു: ഖബറിനെ കൈകൊണ്ട് തൊടലും ചുംബിക്കലും വെറുക്കപ്പെട്ട കറാഹത്താണ്. തിരുമേനി(ﷺ) ജീവിച്ചിരുന്ന കാലത്ത് അകന്ന് നിൽക്കുന്നതുപോലെ അകന്ന് നിൽക്കണം. ഈ പറഞ്ഞതാണ് യാഥാർത്ഥ്യം. പണ്ഡിതന്മാർ ഇപ്രകാരം ഏകോപിച്ചു പ്രസ്താവിക്കുന്നുണ്ട്. സാധാരണക്കാരായ ധാരാളം മനുഷ്യർ ഇതിനെതിരായി പ്രവർത്തിക്കുന്നതു കണ്ട് നീ വഞ്ചിതനാകരുത്. നിശ്ചയം പ്രവൃത്തിയും പിന്തുടരലും സ്വഹീഹായ ഹദീസുകളും (അതുമായി യോജിച്ച) പണ്ഡിതാഭിപ്രായങ്ങളുമാണ്. സാധാരണക്കാരായ ജനങ്ങൾ നിർമ്മിച്ചുണ്ടാക്കിയ അനാചാരങ്ങളിലേക്കും അവരുടെ വിഡ്ഢിത്തത്തിലേക്കും നീ തിരിഞ്ഞുനോക്കരുത്. ബുഖാരിയിലും മുസ്‌ലിമിലും ആയിശഃ(റ)യിൽ നിന്ന് ഇപ്രകാരം ഉദ്ധരിക്കുന്നു: നബി(ﷺ) പറഞ്ഞു: 'നമ്മുടെ മതത്തിൽ അതിലില്ലാത്തത് ആരെങ്കിലും നിർമ്മിച്ചാൽ അത് ഉപേക്ഷിക്കപ്പെടണം' മുസ്‌ലിമിന്റെ നിവേദനത്തിൽ പറയുന്നു: 'നമ്മുടെ നിർദ്ദേശമില്ലാതെ എന്തെങ്കിലും പ്രവൃത്തി ആരെങ്കിലും ചെയ്താൽ അത് വർജ്ജിക്കപ്പെടണം' അബൂഹുറൈറ(റ) നിവേദനം ചെയ്യുന്നു: നബി(ﷺ) അരുളി: 'എന്റെ ഖബറിനെ നിങ്ങൾ ആഘോഷ സ്ഥലമാക്കരുത്. നിങ്ങൾ എനിക്ക് സ്വലാത്ത് ചൊല്ലുക; നിങ്ങളെവിടെയായിരുന്നാലും നിങ്ങളുടെ സ്വലാത്ത് എനിക്ക് എത്തിക്കപ്പെടും' (അബൂദാവൂദ് ഇത് സ്വഹീഹായി ഉദ്ധരിക്കുന്നു.) ഫുളൈല്ബ്നു ഇയാള്(റ) പറയുന്നു:- നീ സന്മാർഗ്ഗത്തിന്റെ വഴി പിന്തുടരുക. അതിൽ പ്രവേശിക്കുന്നവർ കുറവാണെന്നത് നിനക്ക് ഉപദ്രവം ചെയ്യുകയില്ല. ദുർമാർഗ്ഗത്തിന്റെ വഴിയെ നീ സൂക്ഷിക്കുക. അതിൽ പ്രവേശിക്കുന്നവരുടെ വർദ്ധനവ് നിന്നെ വഞ്ചനയിൽ ചാടിക്കരുത്. ആരെങ്കിലും കൈകൊണ്ടും മറ്റും നബി(ﷺ)യുടെ ഖബറിനെ സ്പർശിക്കലാണ് തബർറുക് എടുക്കുന്നതിൽ ഏറ്റവും അനുയോജ്യമായതെന്ന് വിശ്വസിക്കുകയാണെങ്കിൽ അത് അജ്ഞതയും അശ്രദ്ധയുമാണ്. നിശ്ചയം തബർറുക് (നന്മ) എടുക്കൽ മതനിയമങ്ങളുമായി യോജിക്കുന്നതിലാണ്. സത്യത്തിന് എതിർ പ്രവർത്തിക്കുന്നതിൽ എങ്ങിനെയാണ് നന്മ പ്രതീക്ഷിക്കുക?" *(ശറഹുൽ മുഹദ്ദബ്: 8/275)*

ഇമാം നവവി(റ)തന്നെ തന്റെ 'മിൻഹാജുത്ത്വാലിബീനി'ൽ പറയുന്നു:

**(മിൻഹാജുത്ത്വാലിബീൻ പേജ്: 29)**



عليه حضر من لم يصل صلى ومن صلى لا يعيد على الصحيح ولا تؤخر لزيادة مصلين وقاتل نفسه كغيره
في الغسل والصلاة ولو نوى الإمام صلاة غائب والمأموم صلاة حاضر أو عكس جاز والدفن بالمقبرة
أفضل ويكره المبيت بها ويندب ستر القبر بثوب وإن كان رجلا وأن يقول بسم الله وعلى ملة رسول
الله صلى الله عليه وسلم ولا يفرش تحته شيء ولا مخدة ويكره دفنه في تابوت إلا في أرض ندية أو
رخوة ويجوز الدفن ليلا ووقت كراهة الصلاة إذا لم يتحره وغيرهما أفضل ويكره تجصيص القبر
والبناء والكتابة عليه ولو بني في مقبرة مسبلة هدم ويندب أن يرش القبر بماء ويوضع عليه حصى
وعند رأسه حجر أو خشبة وجمع الأقارب في موضع وزيارة القبور للرجال وتكره للنساء وقيل تحرم
وقيل تباح ويسلم الزائر ويقرأ ويدعو ويحرم نقل الميت إلى بلد آخر وقيل يكره إلا أن يكون بقرب
مكة أو المدينة أو بيت المقدس نص عليه ونبشه بعد دفنه للنقل وغيره حرام إلا لضرورة بأن دفن بلا
غسل أو في أرض أو ثوب مغصوبين أو وقع فيه مال أو دفن لغير القبلة لا للتكفين في الأصح وسن

*അർത്ഥം:* "ഖബർ (ഒരു ചാണിലധികം) ഉയർത്തുന്നതും അതിന്മേൽ തേപ്പ് നടത്തുന്നതും അതിന്മേൽ എഴുതുന്നതും വെറുക്കപ്പെട്ടതാണ്." *(മിൻഹാജുത്ത്വാലിബീൻ പേജ്: .29)*

അദ്ദേഹം തന്നെ വീണ്ടും വ്യക്തമാക്കുന്നത് നോക്കൂ:

**(ശറഹുൽ മുഹദ്ദബ്: 5/ 314)**



-٣١٤-

• قال المصنف رحمه الله •

( ويكره ان يبني علي القبر مسجداً لما روى أبو مرثد الغنوى رضي الله عنه أن النبي ﷺ نهى أن يصلي اليه « وقال لا تتخذوا قبري وثنا فانما هلك بنو اسرائيل لأنهم اتخذوا قبور أنبيائهم مساجد » قال الشافعي رحمه الله وأكره ان يعظم مخلوق حتي يجعل قبره مسجداً مخافة الفتنة عليه وعلي من بعده من الناس ) •

*അർത്ഥം:* "ഖബറിന്മേൽ പള്ളി നിർമ്മിക്കുന്നത് വെറുക്കപ്പെടും. അബുമർസദ്(റ) നിവേദനം: നിശ്ചയം ഖബറിലേക്ക് തിരിഞ്ഞു നമസ്കരിക്കുന്നത് നബി(ﷺ) നിരോധിച്ചിരിക്കുന്നു. നബിതിരുമേനി(ﷺ) പറഞ്ഞു: 'നിങ്ങൾ എന്റെ ഖബറിനെ വിഗ്രഹമാക്കരുത്. നിശ്ചയം ബനൂഇസ്രായീല്യർ നശിച്ചത് അവരുടെ പ്രവാചകന്മാരുടെ ഖബറുകൾ അവർ പ്രാർത്ഥനാസ്ഥലമാക്കിയതുകൊണ്ടാണ്. ഒരു സൃഷ്ടിയെ ബഹുമാനിച്ച് അവന്റെ ഖബർ പള്ളിയാക്കുന്നത് ഞാൻ വെറുക്കുന്നു. അത് അവന്റെയും ശേഷം മറ്റു മനുഷ്യർക്കും ഫിത്നയാവുമെന്ന് ഭയപ്പെടേണ്ടതാണ്.'" *(ശറഹുൽ മുഹദ്ദബ്: 5/ 314)*

ഇതുപോലെ ഒരു ഹദീസിനെ (അബുൽ ഹയ്യാജ്(റ) നിവേദനം: അലി(റ) എന്നോട് പറഞ്ഞു: 'ഞാൻ നിന്നെ നബി(ﷺ) എന്നെ നിയോഗിച്ച അതേ സംഗതികൾക്കുവേണ്ടി നിയോഗിക്കുന്നു. നീ ഒറ്റ പ്രതിമയും നിശിപ്പിക്കാതെ വിടരുത്. ഉയർത്തപ്പെട്ട ഒരു ഖബറും നിരപ്പാക്കാതെയും വിടരുത്.' *സ്വഹീഹ് മുസ്ലിം ഹദീസ് നമ്പർ: 969*)ഈ ഹദീസിന്റെ വ്യാഖ്യാനത്തിൽ ഇമാം നവവി(റ) എഴുതുന്നു:

**(ശറഹ്മുസ്‌ലിം: 4/ 42)**



٤٢ (٣٢) باب النهي عن تجصيص القبر والبناء عليه ١١- كتاب الجنائز

قوله: (يأمر بتسويتها). وفي الرواية الأخرى: (ولا قبرًا مشرفًا إلا سويته).
فيه: أن السنة أن القبر لا يرفع علي الأرض رفعًا كثيرًا، ولا يسنم، بل يرفع نحو شبر ويسطح، وهذا مذهب الشافعي ومن وافقه، ونقل القاضي عياض عن أكثر العلماء أن الأفضل عندهم تسنيمها وهو مذهب مالك. قوله: (ألا تدع تمثالًا إلا طمسته) فيه الأمر بتغيير صور ذوات الأرواح.
قوله: (عن أبي الهياج) هو بفتح الهاء وتشديد الياء، واسمه حيان بن حصين.

*അർത്ഥം:* “നിശ്ചയം സുന്നത്ത്, ഖബർ ഭൂമിയിൽനിന്നും കൂടുതലായി ഉയർത്ത രുത് എന്നും മുകൾഭാഗം കൂനയക്കാൻ പാടില്ല എന്നും ഈ ഹദീസിലുണ്ട്. എന്നാൽ ഏകദേശം ഒരു ചാൺ ഉയർത്തുകയും മുകൾഭാഗം പരത്തുകയും ചെയ്യണം. ഇതാണ് ഇമാം ശാഫിഈ(റ)യുടെയും അദ്ദേഹത്തെ പിൻപറ്റിയവരുടെയും അഭിപ്രായം.” *(ശറ ഹ്മുസ്ലിം: 4/42)*

മറ്റൊരു ഹദീസിന്റെ (ഫളാലത്തുബ്നു ഉബൈദ്(റ) റപ്പോർട്ട്: അദ്ദേഹം പറഞ്ഞു: ‘ഖബർ നിരപ്പാക്കാൻ നബി(ﷺ) കൽപിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട്’ *സ്വഹീഹ് മുസ്ലിം ഹദീസ് നമ്പർ: 968*) വ്യാഖ്യാനത്തിൽ ഇമാം നവവി(റ) എഴുതുന്നു:

**(ശറഹ്മുസ്ലിം: 4/ 43)**



قوله : ( نهى رسول الله ﷺ أن يجصص القبر وأن يبنى عليه وأن يقعد عليه ) . وفي الرواية الأخرى : ( نهى عن تقصيص القبور ) . التقصيص - بالقاف وصادين - هو التجصيص . والقصة - بفتح القاف وتشديد الصاد - هي الجص ، وفي هذا الحديث كراهة تجصيص القبر والبناء عليه وتحريم القعود ، والمراد بالقعود الجلوس عليه . هذا مذهب الشافعي وجمهور العلماء ، وقال مالك في الموطأ : المراد بالقعود الجلوس ، ومما يوضحه الرواية المذكورة بعد هذا : ( لا تجلسوا على القبور ) . وفي الرواية الأخرى : ( لأن يجلس أحدكم على جمرة فتحرق ثيابه فتخلص إلى جلده خير له من أن يجلس على قبر ) قال أصحابنا : تجصيص القبر مكروه ، والقعود عليه حرام ، وكذا الاستناد إليه والاتكاء عليه . وأما البناء عليه فإن كان في ملك الباني فمكروه ، وإن كان في مقبرة مسبلة فحرام . نص عليه الشافعي والأصحاب . قال الشافعي في الأم : ورأيت الأئمة بمكة يأمرون بهدم ما يبنى . ويؤيد الهدم قوله : ( ولا قبرًا مشرفًا إلا سويته ) .

*അർത്ഥം:* “ഈ ഹദീസിൽ ഖബറിന്മേൽ എന്തെങ്കിലും നിർമ്മിക്കലും ഖബറിന്മേൽ കുമ്മായം തേക്കലും കറാഹത്താണെന്നും അതിന്മേൽ ഇരിക്കൽ ഹറാമാണെന്നുമു ണ്ട്. ഇത് ഇമാം ശാഫിഈ(റ)യുടെയും മുസ്ലിം ഭൂരിപക്ഷ പണ്ഡിതരുടെയും മദ്ഹ ബാണ്.....

.....നമ്മുടെ അസ്ഹാബ് പറഞ്ഞത് ഖബർ കുമ്മായമിടൽ കറാഹത്തും അതിന്മേൽ ഇരിക്കൽ ഹറാമുമാണെന്നാണ്. ഇതുപോലെ ഖബറിന്മേൽ ഊന്നുകയോ ചാരുകയോ ചെയ്യുന്നതും ഹറാമാണ്. എന്നാൽ, ഖബറിന്മേൽ വല്ലതും നിർമ്മിക്കൽ, നിർമ്മിക്കുന്ന വന്റെ അധീനതയിലുള്ള സ്ഥലത്താണ് ഖബറെങ്കിൽ അത് കറാഹത്താണ്. പൊതു ഖബർസ്ഥാനിയിലാണെങ്കിൽ ഹറാമുമാണ്. ഈ കാര്യം ഇമാം ശാഫിഈ(റ)യും അസ്ഹാബും വ്യക്തമായി പറഞ്ഞിട്ടുണ്ട്. ‘അൽ ഉമ്മി’ൽ ഇമാം ശാഫിഈ(റ) പറഞ്ഞു: ‘മക്കയിലെ ഇമാമീങ്ങൾ ഖബറിന്മേൽ നിർമ്മിക്കപ്പെട്ടവയെല്ലാം പൊളിച്ചുകളയാൻ കൽപിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്.’ ഖബറിന്മേൽ നിർമ്മിക്കപ്പെട്ടവയെല്ലാം പൊളിച്ചു കളയണം എന്ന് ഇമാം ശാഫിഈ പറഞ്ഞതിന് നബി(ﷺ)യുടെ വചനം തെളിവാകു ന്നു. ‘ഉയർത്തപ്പെട്ട ഖബറുകളെല്ലാം നീ നിരപ്പാക്കണം’ (എന്നാണ് ആ നബിവചനം.)” *(ശറഹ്മുസ്ലിം: 4/43)*

ഇനിയും ഇമാം നവവി(റ)തന്നെ തന്റെ ‘അൽ ഈളാഹി’ൽ രേഖപ്പെടുത്തുന്നത് കാണുക:

**(അൽ ഈളാഹ്, പേജ്: 919)**



— ٥٠١ —

رَوْضَةٌ من رياضِ الجنةِ ، ومنبري على حوضي . ويقفُ عندَ المنبرِ ويدعو .

( الثامنة ) لا يجوزُ أنْ يُطافَ بقبرِ النبيِّ ﷺ ، ويُكرهُ إلصاقُ البطنِ والظهرِ بجدارِ القبرِ ، قالهُ الحَليمي وغيرُه . ويُكرهُ مَسْحُهُ باليدِ وتقبيلُهُ ، بل الأدبُ أن يبعُدَ منه كما يَبعُدُ منه لو حضر في حياته ﷺ ، هذا هو الصوابُ وهو الذي قالهُ العلماء وأطبقوا عليه .

وينبغي أنْ لا يغترّ بكثيرٍ من العوامِّ في مُخالفتهمْ ذلك ، فإنَّ الاقتداءَ والعملَ إنما يكون بأقوالِ العلماء ، ولا يلتفتُ إلى مُحدَثاتِ العوامِّ وجهالاتهمْ . ولقد أحسنَ السيدُ الجليلُ أبو عليّ الفضيلُ بنُ عياضٍ رحمهُ اللهُ تعالى في قوله ما معناه : اتّبِعْ طُرقَ الهُدى ولا يضرُّكَ قِلَّةُ السالكينَ ، وإيّاكَ وطُرُقَ الضلالةِ ، ولا تغترّ بكثرةِ الهالكينَ . ومَنْ خطرَ بباله أن المسحَ باليدِ ونحوِهِ أبلغُ في البركةِ فهو مِن جهالتِهِ وغفلتِهِ ، لأن البركةَ إنما هي فيما وافقَ الشرعَ وأقوالَ العلماءِ ، وكيف يبتغي الفضلَ في مخالفةِ الصواب .

*അർത്ഥം:* "നബി(ﷺ)യുടെ ഖബർ ത്വവാഫ്(ചുറ്റൽ) ചെയ്യാൻ പാടില്ല. വയറും മുതുകും അതിന്റെ ചുമരിൽ ചേർക്കാനും പാടില്ല. ഇക്കാര്യം ഹലീമി എന്നവരും മറ്റും പറഞ്ഞിട്ടുണ്ട്. (ആ ഖബറിനെ) കൈകൊണ്ട് തടവലും മുത്തലും കറാഹത്താകുന്നു. ജീവിതകാലത്ത് ഹാജറായാൽ എങ്ങനെ സമീപിക്കുമോ അതുപോലെ അകന്നു നിൽക്കണം. ഇതാണ് പണ്ഡിതന്മാർ പറഞ്ഞതും ഏകോപിച്ചതും. പൊതുജനം ഇതിന്നെതിരിൽ പ്രവർത്തിക്കുന്നതുകണ്ട് വഞ്ചിതരായിപ്പോകരുത്. വിവരംകെട്ടവരും സാധാരണക്കാരുമായ ആളുകൾ പുതുതായി ഉണ്ടാക്കിയ കാര്യങ്ങൾ നോക്കുകതന്നെവേണ്ട. പിൻപറ്റലും കർമവും വിവരമുള്ളവർ പറഞ്ഞതനുസരിച്ചാണ് വേണ്ടത്. സൻമാർഗ്ഗം നീ പിന്തുടരുക; ആവഴിയിൽ പ്രവേശിക്കുന്നവർ കുറവാകുന്നു എന്നത് നിനക്ക് പ്രയാസമാവരുത് വഴികേടിന്റെ മാർഗ്ഗം നീ സൂക്ഷിക്കണം. ആ വഴിയിൽ കടക്കുന്നവരുടെ ആൾപെരുപ്പം കണ്ട് നീ വഞ്ചിതനാവരുത് എന്ന് ഫുളയ്ലുബ്നു ഇയാള് പറഞ്ഞത് വളരെ മനോഹരമാണ്."
***(അൽ ഈളാഹ്, പേജ്: 919)***

നോക്കൂ! ഇന്ന് നമ്മുടെ സമൂഹത്തിൽ സമസ്തക്കാരായ മുസ്ല്യാക്കന്മാരുടെ പിന്തുണയോടെ ചെയ്യുന്നതും അംഗീകരിച്ചുവരുന്നതുമായ ഖബർ കെട്ടി ഉയർത്തൽ, അതിന്മേൽ ഖുബ്ബ നിർമ്മിക്കൽ, പേരെഴുതിവെക്കൽ, കുമ്മായമിടൽ, അത് ചുറ്റൽ, തൊടൽ, ചുംബിക്കൽ... തുടങ്ങിയ എല്ലാ സമ്പ്രദായങ്ങളേയും ശക്തിയുക്തം എതിർക്കുകയും വിരോധിക്കുകയുമാണ് ശാഫിഈ മദ്ഹബിലെ ആധികാരിക ശബ്ദമായ ഇമാം നവവി(റ) ഇവിടെ ചെയ്യുന്നത്. നബി(ﷺ)യുടെ ഹദീസുദ്ധരിച്ചുകൊണ്ടാണീ ആഹ്വാനമെന്നത് പ്രത്യേകം ശ്രദ്ധിക്കുക! അപ്പോൾ, ഇവർ കാട്ടിക്കൂട്ടുന്ന ഇത്തരം പേക്കൂത്തുകൾക്ക് സ്വന്തം മദ്ഹബിന്റെ പോലും പിൻബലമില്ലെന്നും അത് ജൂത-ക്രിസ്ത്യാനികളുടെ ചര്യയാണെന്നും ഇതോടെ കൂടുതൽ വ്യക്തമായി!!

**4**

# മയ്യിത്ത് കൊണ്ടുപോകുമ്പോൾ ദിക്റ് ചൊല്ലൽ

മയ്യിത്ത് വഹിച്ചുകൊണ്ടുപോകുമ്പോൾ 'ലാഇലാഹ ഇല്ലല്ലാഹ്' എന്ന ദിക്റ് ചൊല്ലൽ നമ്മുടെ നാട്ടിലെല്ലാം പതിവുള്ളതാണല്ലോ. എന്നാൽ, ആ സമയത്ത് മരണത്തെ കുറിച്ചും പരലോകത്തെ കുറിച്ചും ഓർത്ത് മൗനം പാലിക്കുകയാണ് വേണ്ടതെന്ന് ഇസ്‌ലാം പഠിപ്പിക്കുന്നു. ഇക്കാര്യം ഇമാം നവവി(റ) തന്നെ പറയുന്നത് കാണുക:

(അൽഅദ്കാർ പേ: 136)



( باب ما يقوله الماشي مع الجنازة )

يستحبُّ له أن يكون مشتغلاً بذِكر الله تعالى ، والفِكر فيما يلقاه الميت ، وما يكون مصيرُه، وحاصل ما كان فيه، وأن هذا آخر الدنيا ومصيرُ أهلها ، وليحذرْ كل الحذر من الحديث بما لا فائدة فيه ، فإن هذا وقت فِكر وذِكر يَقبُح فيه الغفلة واللهو والاشتغال بالحديث الفارغ ، فإن الكلام بما لا فائدة فيه منهيٌّ عنه في جميع الأحوال ، فكيف هذا الحال .

واعلم أن الصواب المختار ما كان عليه السلف رضي الله عنهم: السكوتُ في حال السير مع الجنازة، فلا يرفع صوتاً بقراءة ، ولا ذِكر ، ولا غير ذلك، والحكمة فيه ظاهرة ، وهي أنه أسكنُ لخاطره، وأجمعُ لفِكره فيما يتعلق بالجنازة ، وهو المطلوب في هذا الحال ، فهذا هو الحقّ ، ولا تغترَّنَّ بكثرة من يخالفه ، فقد قال أبو علي الفضيل بن عياض رضي الله عنه ما معناه: الزم طرق الهدى ، ولا يضرك قلة السالكين ، وإياك وطرق الضلالة ، ولا تغترّ بكثرة الهالكين .

وقد روينا في « سنن البيهقي » ما يقتضي ما قلتُه(١). وأما ما يفعله الجهلة من القراءة على الجنازة بدمشق وغيرها من القراءة بالتمطيط ، وإخراج الكلام عن موضوعه ، فحرام بإجماع العلماء ، وقد أوضحتُ قبحه ، وغلظ تحريمه ، وفسق من تمكّنَ من إنكاره ، فلم ينكره في كتاب « آداب القراء » والله المستعان ، وبه التوفيق .

*അർത്ഥം:* "നീ അറിയണം! മതപരമായി ശരിയായതും മുസ്‌ലിംകൾ തെരഞ്ഞെടുക്കേണ്ടതും സച്ചരിതരായ മുൻഗാമികളുടെ രീതിയാണ്. ജനാസയുടെ കൂ[illegible]ക്കുമ്പോൾ മൗനം പാലിക്കുക എന്ന അവസ്ഥയാണത്. ആയതിനാൽ ഖുർആൻപാരായണം ചെയ്തോ ദിക്റ് ചൊല്ലിയോ മറ്റോ ശബ്ദം ഉയർത്തപ്പെടരുത്. അതിലുള്ള യുക്തിയും വ്യക്തമാണ്. ഈ സന്ദർഭത്തിൽ മനുഷ്യൻ തന്റെ വിചാരങ്ങളെ അടക്കിനിർത്തി മയ്യിത്തിപ്പെട്ട കാര്യ

ത്തിൽ തന്റെ ചിന്തയെ ഏകീകരിക്കുക എന്നതാണ് അവനോടുള്ള കൽപന. ഈ പറഞ്ഞത് മാത്രമാണ് സത്യം. ഇതിനു വിരുദ്ധമായി ധാരാളം പേർ ചെയ്യുന്നതുകണ്ട് നീ അവരുടെ ചതിയിൽ പെട്ടുപോകരുത്....

....ഡമാസ്ക്കസിലും മറ്റും പലജാഹിലുകളും ചെയ്തുകൊണ്ടിരിക്കുന്ന സമ്പ്രദായം ജനാസയുടെമേൽ (ദുഃഖനോ കരുണയോ പ്രകടിപ്പിച്ച്) ഖുർആൻ പാരായണം ചെയ്യലും ഖുർആൻ വാക്യങ്ങളെ യഥാസ്ഥലത്തുനിന്നും പുറപ്പെടുവിക്കാതെയുമുള്ള നീട്ടി ഓതലും, മുസ്‌ലിം പണ്ഡിതൻമാർ ഏകോപിച്ചുകൊണ്ട് ഹറാമാക്കിയതാണ്. അത് തിൻമയാണെന്നും ഹറാമാണെന്നും അത് തടയാൻ സാധിച്ചിട്ടും തടയാത്തവർ ഫാസിഖ്(തെമ്മാടി) ആണെന്നും ഖുർആൻ പാരായണം ചെയ്യുന്നവരുടെ മര്യാദകൾ വിവരിക്കുന്ന കിതാബിൽ ഞാൻ വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ട്." *(അൽഅദ്കാർ പേ: 136)*

ഇമാം നവവി(റ) തന്നെ ശറഹുൽ മുഹദ്ദബിൽ എഴുതുന്നു:

**(ശറഹുൽ മുഹദ്ദബ്: 5- 321)**



(فرع) فى مسائل تتعلق بكتاب الجنائز (إحداها) قال الشافعي فى الام وأصحابنا يستحب مسح رأس اليتيم ودهنه واكرامه ولايقهر ولاينهر (الثانية) المستحب خفض الصوت فى السير بالجنازة ومعها فلايشتغلوا بشىء غير الفكر فيما هى لاقية وصائرة اليه وفى حاصل الحياة وإن هذا آخرها ولابد منه وقد أفرد ابن المنذر فى الاشراف والبيهقي فى السنن الكبير بابا فى هذه المسألة قال ابن المنذر روينا عن قيس بن عباد - بضم العين وتخفيف الباء - قال « كان أصحاب رسول الله صلي الله عليه وسلم يكرهون رفع الصوت عند ثلاث عند القتال وعند الجنائز وعند الذكر » قال وذكر الحسن البصرى عن أصحاب رسول الله صلي الله عليه وسلم أنهم يستحبون خفض الصوت عند الجنائز وعند قراءة القران وعند القتال قال ذكره الحسن وسعيد ابن جبير والنخعي واسحق قول القائل خلف الجنازة استغفر الله وقال عطاء هى محدثة وقال الاوزاعي قال ابن المنذر ونحن نكره من ذلك ما كرهوا (الثالثة) عن عبيد ابن خالد الصحابي رضي الله عنه عن النبي صلى الله عليه وسلم قال « موت

*അർത്ഥം:* "....മയ്യിത്തിന്റെ കൂടെയുള്ളപ്പോഴും മയ്യിത്ത് വഹിച്ച്കൊണ്ടുപോകുമ്പോഴും ശബ്ദം താഴ്ത്തലാണ് സുന്നത്ത്. മയ്യിത്ത് അഭിമുഖീകരിക്കുകയും അവൻ ആവുകയും മടങ്ങുകയും ചെയ്യുന്ന അവസ്ഥയെകുറിച്ചുള്ള ചിന്തയല്ലാതെ മറ്റൊന്നുകൊണ്ടും അവൻ വ്യാപൃതനാവരുത്..... ഉബാദിൽ നിന്നുള്ള റിപ്പോർട്ടായി ഇബ്നുൽ മുൻദിർ പറഞ്ഞു:- നബി(സ)യുടെ സ്വഹാബികൾ മൂന്ന് രംഗങ്ങളിൽ ശബ്ദം ഉയർത്തൽ വെറുത്തിരുന്നു. ദിക്റുകൾ ചൊല്ലുമ്പോഴും യുദ്ധരംഗത്തും മയ്യിത്തിന്റെ അടുത്തുവെച്ചുമായിരുന്നു അത്..." *(ശറഹുൽ മുഹദ്ദബ്: 5- 321)*

ചിന്തിക്കുക! ഇന്ന് നമ്മുടെ നാട്ടിൽ കാണുന്ന, മയ്യിത്ത് കൊണ്ടുപോകുമ്പോൾ ദിക്റ് ചൊല്ലുന്ന സമ്പ്രദായത്തെ ശക്തിയായി എതിർക്കുകയാണ് ഇമാം നവവി(റ) ഇവിടെ ചെയ്യുന്നത്. സച്ചരിതരായ മുൻഗാമികളുടെ (സലഫുകൾ) രീതി മയ്യിത്ത് കൊണ്ടുപോകുമ്പോൾ മൗനം പാലിക്കലാണെന്നും അതിനാൽ അത് പിൻപറ്റണമെന്നും ഇതിന് എതിരുപ്രവർത്തിക്കുന്നവർ (മയ്യിത്ത് കൊണ്ടു പോകുമ്പോൾ ദിക്റ് ചൊല്ലുന്നവർ) ഭൂരിപക്ഷമുണ്ടെന്ന് കരുതി അവരുടെ തിൻമയെ പിൻപറ്റാതെ സത്യത്തിന്റെ കൂടെ ഒറ്റപ്പെട്ടുനിൽക്കണമെന്നും അദ്ദേഹം ആഹ്വാനം ചെയ്യുന്നു! ഈ മതവിധിയിൽ മുസ്‌ലിം പണ്ഡിതൻമാരുടെ ഏകോപനമുണ്ടെന്നും അതിനാൽ മേൽ അനാചാരത്തെ തടയാത്തവർ ഫാസിഖുകളാണെന്നും അദ്ദേഹം പറയുന്നു!!

**5**

# മരണപ്പെട്ടവർക്കുവേണ്ടി ഖുർആൻ പാരായണംചെയ്യൽ

നമ്മുടെ നാട്ടിലെ ശാഫിഈ മദ്ഹബുകാർ എന്നവകാശപ്പെടുന്നവർ വ്യാപകമായി ചെയ്തുവരുന്ന മറ്റൊന്നാണ്, മരണപ്പെട്ടവർക്ക് പ്രതിഫലം കിട്ടാൻ വേണ്ടി ഖുർആൻ പാരായണം ചെയ്ത് അതിന്റെ പ്രതിഫലം അവർക്ക് 'ഹദ്‌യ'(ദാനം) ചെയ്യൽ. എന്നാൽ, ഇത്തരമൊരു സമ്പ്രദായം അല്ലാഹുവും റസൂലും പഠിപ്പിച്ചിട്ടില്ലാത്തതുപോലെതന്നെ ശാഫിഈ മദ്ഹബും പഠിപ്പിക്കുന്നില്ല. ശാഫിഈ മദ്ഹബിലെ ചില ഒറ്റപ്പെട്ട പണ്ഡിതന്മാർക്ക് അങ്ങനെ അഭിപ്രായമുണ്ടെങ്കിലും ശാഫിഈ മദ്ഹബിന്റെ പൊതുവായതും പ്രസിദ്ധമായതുമായ അഭിപ്രായം ആ പ്രതിഫലം മരണപ്പെട്ടവർക്ക് ലഭിക്കുകയില്ല എന്നുതന്നെയാണ്. ഇമാം നവവി(റ) ഇക്കാര്യം പല ആവർത്തി വ്യക്തമാക്കിയിട്ടുണ്ട്. അദ്ദേഹത്തിന്റെ ചില ഉദ്ധരണികൾ ശ്രദ്ധിക്കുക:

**(ശറഹ് മുസ്‌ലിം: 1/90)**



١٣٨ (٥) باب بيان أن الإسناد من الدين المقدمة

إن شاء الله . وأما قراءة القرآن فالمشهور من مذهب الشافعي أنه لا يصل ثوابها إلى الميت وقال بعض أصحابه : يصل ثوابها إلى الميت .
وذهب جماعات من العلماء إلى أنه يصل إلى الميت ثواب جميع العبادات من الصلاة والصوم والقراءة وغير ذلك ، وفي صحيح البخاري في باب من مات وعليه نذر أن ابن عمر أمر من ماتت أمها وعليها صلاة أن تصلي عنها . وحكى صاحب الحاوي عن عطاء بن أبي رباح وإسحاق بن راهويه أنهما قالا بجواز الصلاة عن الميت ، وقال الشيخ أبو سعد عبد الله بن محمد بن هبة الله بن أبي عصرون من أصحابنا المتأخرين في كتابه الانتصار إلى اختيار هذا ، وقال الإمام أبو محمد البغوي من أصحابنا في كتابه التهذيب : لا يبعد أن يطعم عن كل صلاة مد من طعام وكل هذه المذاهب ضعيفة . ودليلهم القياس على الدعاء والصدقة والحج فإنها تصل بالإجماع ودليل الشافعي وموافقيه قول الله تعالى : ﴿وأن ليس للإنسان إلا ماسعى﴾ وقول النبي ﷺ : « إذا مات ابن آدم انقطع عمله إلا من ثلاث صدقة جارية أو علم ينتفع به أو ولد صالح يدعو له » ، واختلف أصحاب الشافعي في ركعتي الطواف في حج الأجير هل تقعان عن الأجير أم عن المستأجر ؟ والله أعلم .

*അർത്ഥം:* "എന്നാൽ മരണപ്പെട്ടവർക്ക് വേണ്ടിയുള്ള ഖുർആൻ പാരായണം, തീർച്ചയായും അതിന്റെ പുണ്യം മരണപ്പെട്ട വ്യക്തികൾക്ക് ലഭിക്കുകയില്ല എന്നതാണ് ഇമാം

ശാഫിഈ(റ)യുടെ പ്രസിദ്ധമായ അഭിപ്രായം. എന്നാൽ അദ്ദേഹത്തിന്റെ ചില അനുയായികൾ ആ പ്രതിഫലം മയ്യിത്തിന് ലഭിക്കുമെന്ന് പറയുന്നു. പണ്ഡിതന്മാരിൽ ഒരു വിഭാഗം എല്ലാ ഇബാദത്തുകളുടേയും പ്രതിഫലം എത്തുമെന്ന് പറയുന്നു...... എന്നാൽ ഈ അഭിപ്രായങ്ങൾ മുഴുവനും ദുർബ്ബലമാണ്...... എന്നാൽ ഇമാം ശാഫിഈ യുടെയും അദ്ദേഹത്തെ അനുകൂലിക്കുന്നവരുടെയും തെളിവ്, 'തീർച്ചയായും മനുഷ്യന്ന് അവൻ പ്രവർത്തിച്ചതു മാത്രമാണ് ലഭിക്കുകയുള്ളൂ' എന്ന അല്ലാഹുവിന്റെ വചനവും, 'ഒരു മനുഷ്യൻ മരണപ്പെട്ടാൽ മൂന്ന് സംഗതികളല്ലാത്തതെല്ലാം (അവയുടെ പ്രതിഫലം) അവനിൽനിന്ന് മുറിഞ്ഞുപോകും. അവ: നിലനൽക്കുന്ന ദാനധർമ്മവും ഉപകാരപ്രദമായ അറിവും അവന്നു വേണ്ടി പ്രാർത്ഥിക്കുന്ന സ്വാലിഹായ സന്താനവുമാണ്" *(ശറഹ് മുസ്ലിം: 1/90)*

**(ശറഹ് മുസ്ലിം: 6/96)**



وفي هذا الحديث : أن الصدقة عن الميت تنفع الميت ويصله ثوابها ، وهو كذلك بإجماع العلماء ، وكذا أجمعوا على وصول الدعاء وقضاء الدَّين بالنصوص الواردة في الجميع ، ويصح الحج عن الميت إذا كان حج الإسلام ، وكذا إذا وصى بحج التطوع على الأصح عندنا ، واختلف العلماء في الصواب إذا مات وعليه صوم ، فالراجح جوازه عنه للأحاديث الصحيحة فيه . والمشهور في مذهبنا أن قراءة القرآن لا يصله ثوابها ، وقال جماعة من أصحابنا : يصله ثوابها ، وبه قال أحمد بن حنبل . وأما الصلاة وسائر الطاعات فلا تصله عندنا ولا عند الجمهور ، وقال أحمد : يصله ثواب الجميع كالحج .

*അർത്ഥം:* "ഖുർആൻ പാരായണം ചെയ്ത് അതിന്റെ പ്രതിഫലം മയ്യിത്തിന് നൽകിയാലും ആ മരിച്ച വ്യക്തി നമസ്കരിച്ച് വീട്ടാനുള്ള നമസ്കാരം മറ്റു വല്ലവരും അവനുവേണ്ടി നിർവ്വഹിച്ചാലും അതുപോലെ മറ്റെന്തെങ്കിലും ചെയ്താലും അതിന്റെ പ്രതിഫലം മയ്യിത്തിന് ലഭിക്കുകയില്ലെന്നാണ് ഇമാം ശാഫിഈ(റ)യുടെയും ഭൂരിപക്ഷത്തിന്റെയും വീക്ഷണം." *(ശറഹ് മുസ്ലിം: 6/96)*

**(അൽ അദ്കാർ പേജ്: 140)**



واختلف العلماء في وصول ثواب قراءة القرآن ، فالمشهور من مذهب الشافعي وجماعة ، أنه لا يصل . وذهب أحمد بن حنبل وجماعة من العلماء ، وجماعة من أصحاب الشافعي ، إلى أنه يصل ، فالاختيار أن يقول القارىء بعد فراغه : اللَّهُمَّ أَوْصِلْ ثواب ما قرأته إلى فلان ، والله أعلم . ويستحب الثناء على الميت وذكر محاسنه .

*അർത്ഥം:* "ഖുർആൻ പാരായണത്തിന്റെ പ്രതിഫലം (മരണപ്പെട്ടവർക്ക്) എത്തുമോ എന്ന കര്യത്തിൽ പണ്ഡിതന്മാർ ഭിന്നിച്ചിട്ടുണ്ട്. എന്നാൽ ശാഫിഈ മദ്ഹബിന്റെയും കൂട്ടരുടെയും പ്രസിദ്ധമായ അഭിപ്രായം, തീർച്ചയായും അത് (മരിച്ചവർക്ക്) എത്തുകയില്ല എന്നതാണ്." *(അൽ അദ്കാർ പേജ്: 140)*

നോക്കൂ, നമ്മുടെ നാട്ടിൽ വ്യാപകമായി നടന്നുവരുന്ന, മയ്യിത്തിന്റെടുക്കൽ വെച്ചുള്ള ഖുർആൻ പാരായണം, ഖബറിങ്കലും മറ്റുമുള്ള ഓത്ത്, മരിച്ചവർക്ക് പ്രതിഫലം കിട്ടാൻ വേണ്ടി 'ഇലാ ഹള്റത്തി...' ചൊല്ലി ദിക്റുകളും മറ്റും പാർസൽ ചെയ്യൽ! ഇതെല്ലാം തനിച്ച അനാചാരമാണെന്നും അതിന്റെയൊന്നും പ്രതിഫലം അവർക്ക് ലഭിക്കുകയില്ല എന്നതിന് പരിശുദ്ധ ഖുർആനിലെ വചനം തന്നെ സാക്ഷിയാണെന്നും, ശാഫിഈ മദ്ഹബിലെ പ്രബല പക്ഷവും സാക്ഷാൽ ഇമാം ശാഫിഈ(റ)യും ആ നിലപാടിലാണെന്നും പ്രഖ്യാപിക്കുകയാണ് ഇമാം നവവി(റ) ഇവിടെ ചെയ്തത്!!

6

# മരണപ്പെട്ടവരുടെ അടുക്കൽവെച്ച് ഖുർആൻപാരായണം ചെയ്യൽ

മരണം നടന്ന വീടുകളിൽ, മയ്യിത്തിന്റെ സമീപത്തിരുന്ന് ഖുർആൻ പാരായണം നടത്തൽ പുണ്യമാണെന്ന ധാരണയിൽ അത് ചെയ്യുന്നവരും അതിനെ പ്രോത്സാഹിപ്പിക്കുകയാണ് നമ്മുടെ നാട്ടിലുള്ള 'സുന്നി'കൾ എന്നറിയപ്പെടുന്നവർ ചെയ്യാറുള്ളത്. ഈ സമ്പ്രദായത്തെ ന്യായീകരിക്കാൻവേണ്ടി മുസ്ല്യാക്കന്മാർ ഉദ്ധരിക്കാറുള്ളത് 'ഇഖ്റഊ സൂറത്തയാസീൻ അലാ മൗത്താക്കും' എന്ന ഒരു ളഈഫായ ഹദീസാണ്. പ്രസ്തുത ഹദീസിന്റെ ദുർബ്ബലത ഇമാം നവവി(റ)തന്നെ വ്യക്തമാക്കുന്നത് കാണുക:

**(അൽ അദ്കാർ പേജ്: 122)**



قلت : هكذا وقع في « صحيح مسلم » ، وفي الترمذي : « إذا حَضَرتُمُ المَرِيضَ أو المَيّتَ » على الشك . وروينا في سنن أبي داود وغيره : « الميت » من غير شك .

وروينا في سنن أبي داود ، وابن ماجه ، عن معقل بن يسار الصحابي رضي الله عنه ، أن النبيّ ﷺ قال : « اقرَؤوا يس على مَوتاكُم » . قلت : إسناده ضعيف ، فيه مجهولان ، لكن لم يضعفه أبو داود (٢) .

*അർത്ഥം:* "നിശ്ചയം നബി(ﷺ) പറഞ്ഞു: 'നിങ്ങൾ മരണപ്പെട്ടവരുടെമേൽ യാസീൻ സൂറത്ത് പാരായണം ചെയ്യുക.' ഞാൻ(ഇമാം നവവി) പറയുന്നു: ഈ ഹദീസിന്റെ പരമ്പര ദുർബ്ബലമാണ്. ഇതിന്റെ നിവേദക പരമ്പരയിൽ അറിയപ്പെടാത്ത രണ്ട് വ്യക്തികളുണ്ട്." ***(അൽ അദ്കാർ പേജ്: 122)***

അപ്പോൾ, മരണപ്പെട്ട വ്യക്തിയുടെ സമീപത്തുവെച്ച് ഖുർആൻ പാരായണം ചെയ്യുന്നതിന് പ്രമാണങ്ങളിൽ തെളിവില്ലെന്നർത്ഥം!

മാത്രമല്ല, ഈ ഹദീസ് ദുർബ്ബലമാണെങ്കിലും അതിന്റെ അർത്ഥം 'മരണം ആസന്നമായവരുടെ അടുക്കൽ' എന്നാണെന്ന് ശാഫിഈ മദ്ഹബിലെതന്നെ പല പണ്ഡിതന്മാരും പറഞ്ഞിട്ടുണ്ട്. എന്തുതന്നെയായാലും രണ്ടുകൂട്ടർക്കും ഇതിൽ തെളിവില്ല എന്ന് വ്യക്തം!!

# 7

# തഅ്സിയ്യത്തും മരിച്ചവീട്ടിൽ ഭക്ഷണമുണ്ടാക്കലും

മരണം നടന്ന വീട്ടിലെ ആളുകൾ ദുഃഖത്തിലും പ്രയാസത്തിലുമായിരിക്കാൻ ഇടയുള്ളതുകൊണ്ട് അവർക്ക് ആദിവസം ഭക്ഷണത്തെക്കുറിച്ച് ചിന്തിക്കാൻ കഴിഞ്ഞു കൊള്ളണമെന്നില്ല. അതിനാൽ അവർക്കുവേണ്ടി അയൽവാസികളും ബന്ധുക്കളും ഭക്ഷണമുണ്ടാക്കിക്കൊടുക്കാനാണ് പ്രവാചകനിർദ്ദേശം. അതല്ലാതെ അവരുടെ ദുഃഖ മൊന്നും വകവെക്കാതെ അവിടെപ്പോയി 'മരണച്ചോറ്' തിന്നൽ സത്യവിശ്വാസികൾക്ക് യോജിച്ചതല്ല.!

ഇങ്ങനെ, മരിച്ച വ്യക്തിയുടെ പേരിൽ മൂന്നിനും, ഏഴിനും, പതിനാലിനും, നാൽപ്പ തിനും, ആണ്ടിനുമെല്ലാം ഭക്ഷണ വിതരണം നടക്കാറുണ്ട്. (ഈ അടുത്ത കാലം മു തൽ ചില സ്ഥലങ്ങളിൽ മയ്യിത്ത് മറമാടിയ ഉടനെ തന്നെ കുശാലമായ സദ്യയുണ്ടാക്കി എല്ലാവരേയും തീറ്റിക്കുന്ന സമ്പ്രദായം കാണാൻ കഴിയുന്നു. ഈ ലേഖകന്റെ നാട്ടിൽ തന്നെ അത്തരം അനുഭവം ഉണ്ടായിട്ടുണ്ട്.) ഇങ്ങനെ പല പ്രദേശങ്ങളിലും പല രൂപ -ഭാവങ്ങളിലുമായി നടക്കുന്ന ഈ സമ്പ്രദായത്തിന് ഇസ്‌ലാമിക പ്രമാണങ്ങളിൽ യാതൊരു അടിസ്ഥാനവും കാണാൻ സാധ്യമല്ല. അതുകൊണ്ടുതന്നെ ഇത് അനാചാ രമാണെന്നുവ്യക്തം. പലപ്പോഴും ഇത് നടക്കാറുള്ളത് 'തഅ്സിയ്യത്ത്' (മരണപ്പെട്ട വ്യക്തിയുടെ ബന്ധുക്കളെ സമാശ്വാസിപ്പിക്കൽ) എന്ന് പറഞ്ഞുകൊണ്ടാണ്. എന്നാൽ 'തഅ്സിയ്യത്ത്' എന്നുപറഞ്ഞാൽ എന്താണെന്നും അതിന്റെ പേരിൽ സദ്യയൊരുക്കു ന്നതിന്റെ വിധിയെന്താണെന്നും ഇമാം നവവി(റ)തന്നെ വ്യക്തമാക്കുന്നത് കാണുക:

**(മിൻഹാജുത്ത്വാലിബീൻ പേജ്: 29)**



مكة أو المدينة أو بيت المقدس نص عليه ونبشه بعد دفنه للنقل وغيره حرام إلا لضرورة بأن دفن بلا غسل أو في أرض أو ثوب مغصوبين أو وقع فيه مال أو دفن لغير القبلة لا للتكفين في الأصح ويسن أن يقف جماعة بعد دفنه عند قبره ساعة يسألون له التثبيت ولجيران أهله تهيئة طعام يشبعهم يومهم وليلتهم ويلح عليهم في الأكل ويحرم تهيئته للنائحات ، والله أعلم .

*അർത്ഥം:* "മരിച്ച വ്യക്തിയുടെ അയൽവാസികൾ പരേതന്റെ ആളുകൾക്കായി, മരണം സംഭവിച്ച ദിവസവും അന്ന് രാത്രിയും വയർ നിറക്കാനുള്ള ഭക്ഷണം ഉണ്ടാ ക്കിക്കൊടുക്കണം." *(മിൻഹാജുത്ത്വാലിബീൻ പേജ്: 29)*

ഇമാം നവവി(റ)തന്നെ ശറഹുൽ മുഹദ്ദബിലെഴുതുന്നു:

**(ശറഹുൽ മുഹദ്ദബ്: 5/ 306)**



ممن صرح بهذا الشيخ أبو حامد والقاضي أبو الطيب والمحاملي وأبو علي البندنيجي والسرخسي والبغوي وصاحبا العدة والبيان والرافعي وآخرون وهو مشكل لانه دعاء ببقاء الكافر ودوام كفره فالمختار تركه والله اعلم (واما) الجلوس للتعزية فنص الشافعي والمصنف وسائر الاصحاب على كراهته ونقله الشيخ ابو حامد في التعليق وآخرون عن نص الشافعي قالوا يعني بالجلوس لها ان يجتمع اهل الميت في بيت فيقصدهم من اراد التعزية قالوا بل ينبغي ان ينصرفوا في حوائجهم فمن صادفهم عزاهم ولا فرق بين الرجال والنساء في كراهة الجلوس لها صرح به المحاملي ونقله عن نص الشافعي رحمه الله وهو موجود في الام قال الشافعي في الام وأكره المآتم وهي الجماعة وان لم يكن لهم بكاء فان ذلك يجدد الحزن ويكلف المؤنة مع ما مضى فيه من الاثر هذا لفظه في الام وتابعه الاصحاب عليه واستدل له المصنف وغيره بدليل آخر وهو انه محدث وقد ثبت عن عائشة رضي الله عنها قالت « لما جاء النبي صلى الله عليه وسلم قتل ابن حارثة وجعفر وابن رواحة رضي الله عنهم جلس يعرف فيه الحزن وانا انظر من شق الباب فأتاه رجل فقال ان نساء جعفر وذكر بكاءهن فامره ان ينهاهن » رواه البخاري ومسلم *

(فرع) في مذاهب العلماء * ذكرنا ان مذهبنا استحباب التعزية قبل الدفن وبعده بثلاثة ايام وبه قال احمد وقال الثوري وابو حنيفة يعزى قبل الدفن لا بعده *

*അർത്ഥം:* "എന്നാൽ 'തഅ്സിയ്യത്തി'ന് (മരണപ്പെട്ട വ്യക്തിയുടെ ബന്ധുക്കളെ സമാശ്വാസിപ്പിക്കാനായി) ഇരിക്കൽ കറാഹത്താണ് എന്ന് ശാഫിഈ(റ)യും ഇമാം റാഫിഇയും മറ്റു ശാഫിഈ പണ്ഡിതന്മാരായ ശിഷ്യന്മാരും വ്യക്തമായി പറഞ്ഞിട്ടുണ്ട്. ശൈഖ് അബൂഹാമിദ് *തഅ്ലീഖി*ലും മറ്റുള്ളവർ ശാഫിഈ(റ)യുടെ സുവ്യക്ത പ്രസ്താവത്തിൽ നിന്നും ഉദ്ധരിച്ചിട്ടുണ്ട്. സമാശ്വാസത്തിനായി ഇരിക്കുക എന്നതു കൊണ്ട് ഉദ്ദേശിക്കുന്നത് മരണപ്പെട്ടവന്റെ ആളുകൾ ഒരു വീട്ടിൽ ഒത്തുകൂടുകയും ആശ്വാസിപ്പിക്കാൻ ഉദ്ദേശിക്കുന്നവർ അവരെ തേടിചെല്ലുകയും ചെയ്യുക എന്നതാണെന്ന് അവർ പറഞ്ഞിട്ടുണ്ട്. അവർ പറഞ്ഞു: മരണപ്പെട്ട വ്യക്തിയുടെ ആളുകൾ അവരവരുടെ ആവശ്യങ്ങൾക്കായി പിരിഞ്ഞു പോകൽ നിർബന്ധമാണ്. യാതൃശ്ചികമായി അവരെ മറ്റുള്ളവർ കണ്ടുമുട്ടുമ്പോൾ അവരെ ആശ്വസിപ്പിക്കണം. സമാശ്വാസം ഏറ്റുവാങ്ങാനായി (പ്രത്യേകം) ഇരിക്കൽ *കറാഹത്താണ്* എന്ന കാര്യത്തിൽ സ്ത്രീപരുഷ വ്യത്യാസമില്ല. *മുഹാമിലി* ഇത് തെളിയിച്ചു പറഞ്ഞിട്ടുമുണ്ട്. അതിൻ 'അൽഉമ്മി'ൽനിന്ന് ഇമാം ശാഫിഈ(റ)യുടെ വ്യക്തമായ അഭിപ്രായത്തെ ഉദ്ധരിച്ചിട്ടുമുണ്ട്. 'അൽഉമ്മി'ൽ ഇമാം ശാഫിഈ(റ) പറയുന്നു: 'കരയുന്നില്ലെങ്കിലും ഞാൻ *മഅ്തം* (ദുഃഖത്തിന്റെ പേരിൽ സംഘംചേരൽ) വെറുക്കുന്നു. കാരണം അത് ദുഃഖം പുതുക്കും. അനാവശ്യ ചെലവുണ്ടാക്കുകയും ചെയ്യും. നേരത്തെ പറഞ്ഞ ഉദ്ധരണി അതിന് തെളിവായുണ്ടുതാനും.' *അൽഉമ്മിൽ* ഇമാം ശാഫിഈ(റ) പറഞ്ഞ വാക്കുകളാണിത്. ഇമാം

ശാഫിഈയുടെ ശിഷ്യന്മാരായ പണ്ഡിതന്മാർ അക്കാര്യത്തിൽ അദ്ദേഹത്തെ പിന്തുടരുകയും ചെയ്തിട്ടുണ്ട്. അതൊരു പുത്തനാചാരമാണെന്നതിന് 'മുഹർററി'ന്റെ കർത്താവായ ഇമാം റാഫിഈയും മറ്റും വേറെ ഹദീസ് തെളിവാക്കുന്നുണ്ട്. അത്, ആയിശ(റ) പറഞ്ഞതായി ഇപ്രകാരം സ്ഥിരപ്പെട്ടു വന്നിട്ടുണ്ട്: 'ഇബ്നു ഹാരിസ്, ജഅ്ഫർ, ഇബ്നു റവാഹ(റ) എന്നിവരുടെ വധിക്കപ്പെട്ട വിവരം ലഭിച്ചപ്പോൾ നബി(ﷺ) അവിടെ ഇരുന്നു. നബി(ﷺ)യിൽ ദുഃഖം കാണാനുണ്ടായിരുന്നു. ഞാൻ വാതിൽപ്പഴുതിലൂടെ അത് നോക്കിക്കാണുകയാണ്. അപ്പോൾ ആരോ ഒരാൾ വന്ന് ജഅ്ഫറിന്റെ വീട്ടിലെ സ്ത്രീകൾ കരയുന്ന കാര്യം പറഞ്ഞു. നബി(ﷺ) അയാളോട് അവരെ അതിൽനിന്നും വിലക്കാൻ നിർദ്ദേശിച്ചു.' ബുഖാരിയും മുസ്ലിമും അത് ഉദ്ധരിച്ചിട്ടുണ്ട്." *(ശറഹുൽ മുഹദ്ദബ്: 5/ 306)*

ഇമാം നവവി(റ)തന്നെ ഇക്കാര്യം ഒന്നുകൂടി വ്യക്തമാക്കുന്നത് കാണുക:

**(ശറഹുൽ മുഹദ്ദബ്: 5/ 320)**



- ٣٢٠ -

يستحب لجيران اهله ان يعملوا لهم طعاما ولو قال المصنف ويستحب لاقرباء الميت وجيران اهله لكان احسن لدخول هذه الصورة قال اصحابنا رحمهم الله ولو كان النساء ينحن لم يجز اتخاذ طعام لهن لانه اعانة على المعصية قال صاحب الشامل وغيره وأما اصلاح اهل الميت طعاما وجمع الناس عليه فلم ينقل فيه شيء وهو بدعة غير مستحبة هذا كلام صاحب الشامل ويستدل لهذا بحديث جرير بن عبد الله رضى الله عنه قال «كنا نعد الاجتماع إلى أهل الميت وصنيعة الطعام بعد دفنه من النياحة» رواه احمد بن حنبل وابن ماجه باسناد صحيح وليس فى رواية ابن ماجه بعد دفنه (واما) الذبح والعقر عند القبر فمذموم لحديث انس رضى الله عنه قال «قال رسول الله صلي الله عليه وسلم لاعقر فى الاسلام» رواه ابوداود والترمذى وقال حسن صحيح وفى رواية ابى داود قال عبدالرزاق كانوا يعقرون عند القبر بقرة أوشيا *

"അപ്പോൾ മരണപ്പെട്ട വ്യക്തിയുടെ വീട്ടുകാർ ഭക്ഷണമുണ്ടാക്കലും എന്നിട്ട് അതിലേക്ക് ആളുകളെ വിളിച്ചുകൂട്ടുകയും ചെയ്യുന്നതിന് മതപരമായി ഒരു തെളിവും മുസ്ലിംകളിൽനിന്ന് ഉദ്ധരിക്കപ്പെട്ടിട്ടില്ല. അത് മതം ഇഷ്ടപ്പെടാത്ത അനാചാരമാണ്. ഇത് *'അശ്ശാമിലി'*ൽ അദ്ദേഹം പറഞ്ഞ വാക്യമാണ്. അതിന് ജരീറുബ്നു അബ്ദില്ലാ(റ)ഉദ്ധരിച്ച ഹദീസുകൊണ്ട് തെളിവാക്കപ്പെടുന്നുണ്ട്. ജരീർ(റ) പറയുഞ്ഞു: 'മരണപ്പെട്ട വ്യക്തിയുടെ വീട്ടുകാരിലേക്ക് ജനങ്ങൾ ഒരുമിച്ചുകൂടലും അവനെ മറമാടിയതിനു ശേഷം ഭക്ഷണമൊരുക്കുന്നതും നബി(സ) ഹറാമാക്കിയ 'നിയാഹത്തി'ലാണ് (വിലാപം) ഞങ്ങൾ എണ്ണിയിരുന്നത്. അഹ്മദുബ്നുഹമ്പലും ഇബ്നുമാജയും ശരിയായപരമ്പര വഴി ഇത് ഉദ്ധരിച്ചിട്ടുണ്ട്. ഇബ്നുമാജഃ ഉദ്ധരിച്ചതിൽ 'മറമാടിയതിനു ശേഷം' എന്നില്ല." *(ശറഹുൽ മുഹദ്ദബ്: 5/ 320)*

ചുരുക്കത്തിൽ, ഇന്ന് നമ്മുടെ നാട്ടിൽ നടക്കുന്ന (കണ്ണോക്ക്, ദിക്റ്, എന്നീ പേരുകളിലും മറ്റും നടന്നുവരുന്ന) മരിച്ച വീട്ടിലെ ഭക്ഷണ സൽക്കാരത്തെ ശക്തിയുക്തം എതിർക്കുകയാണ് ഇമാം നവവി(റ) മേൽ ഉദ്ധരണികളിലൂടെ ചെയ്യുന്നത്.

8

# തല തടവണ്ടതെങ്ങിനെ?

വുളൂ എടുക്കുമ്പോൾ അധികമാളുകളും തലതടവുക എന്ന പേരിൽ ചെയ്യാറുള്ളത് നെറ്റിയിൽ ഒരു തോണ്ടൽ മാത്രമാണ്. അതും ഒന്നോ രണ്ടോ വിരലുകൾകൊണ്ടു മാത്രം. എന്നാൽ തലതടവലിന്റെ ശരിയായ രൂപം ഇമാം നവവി(റ)തന്നെ നബി(ﷺ)യുടെ സുന്നത്തിന്റെ അടിസ്ഥാനത്തിൽ വിവരിക്കുന്നത് കാണുകു:

(ശർഹുൽ മുഹദ്ദബ്: 1 – 401)



(والمستحب أن يمسح جميع الرأس فيأخذ الماء بكفيه ثم يرسله ثم يلصق طرف سبابته بطرف سبابته الاخرى ثم يضعهما على مقدم رأسه ويضع ابهاميه على صدغيه ثم يذهب بهما الى قفاه ثم يردهما الي المكان الذى بدأ منه لما روى ان عبدالله بن زيد رضي الله عنه وصف وضوء رسول لله صلى الله عليه وسلم (فمسح رأسه بيديه فأقبل بهما وأدبر بدأ بمقدم رأسه ثم ذهب بهما الى قفاه) ولان منابت شعر الرأس مختلفة ففي ذهابه يستقبل الشعر الذى علي مقدم رأسه فيقع المسح على باطن الشعر دون ظاهره ولا يستقبل الشعر من مؤخر رأسه فيقع المسح على ظاهر الشعر فاذا رد يديه حصل المسح على ما لم يمسح عليه في ذهابه) ◦

*അർത്ഥം:* "രണ്ടു കൈകൾകൊണ്ടും വെള്ളമെടുത്ത് അത് ഒഴിവാക്കിയശേഷം ഇരു ചൂണ്ടുവിരലുകളുടെയും അറ്റങ്ങൾ തമ്മിൽ ചേർത്ത് തലയുടെ മുൻഭാഗത്ത് വെക്കുകയും രണ്ടു തള്ളവിരലുകൾ ചെന്നിയിൽ വെക്കുകയും ശേഷം പിരടിയിലേക്ക് കൊണ്ടുപോവുക. തുടർന്ന്, ആരംഭിച്ച സ്ഥലത്തേക്കുതന്നെ മടക്കുകയും ചെയ്യുക. അങ്ങനെ തല മുഴുവൻ തടവലാണ് സുന്നത്ത്. അബൂ അബ്ദില്ലാഹിബ്നുസൈദ്(റ), നബി(ﷺ) തലതടവിയത് വിവരിച്ചത് ഇപ്രകാരമാണ്: 'ഇരുകൈകളും തലയുടെ മുൻഭാഗത്തുനിന്ന് പിരടിവരെയും പിന്നിൽനിന്ന് മുന്നിലേക്ക് മട്ക്കിയും തടവി" *(ശർഹുൽ മുഹദ്ദബ് 1-401)*

നോക്കൂ, തല തടവൽ എന്നുപറഞ്ഞാൽ, ഇന്ന് പലരും ചെയ്യുന്നതുപോലെ നെറ്റിയിൽ തോണ്ടലല്ലെന്നും പൂർണ്ണമായി തടവലാണ് അതിന്റെ ശരിയായ രൂപമെന്നും നബി(ﷺ)യുടെ ചര്യയുദ്ധരിച്ചുകൊണ്ട് സമർത്ഥിക്കുകയാണ് ഇമാം നവവി(റ) ഇവിടെ ചെയ്യുന്നത്. എന്നിട്ടും ഈ രീതി സ്വീകരിക്കാൻ നമുക്കെന്താണ് തടസ്സം?!

9

# നമസ്കാരശേഷമുള്ള കൂട്ടുപാർത്ഥന

ഫർള് നമസ്കാരശേഷം ഇമാം പ്രാർത്ഥിക്കുകയും മഅ്മൂമുകൾ ആ പ്രാർത്ഥനക്ക് 'ആമീൻ' പറയുകയും ചെയ്യുന്ന സമ്പ്രദായത്തിനാണല്ലോ 'കൂട്ടുപ്രാർത്ഥന' എന്നു പറയുന്നത്. ഈ സമ്പ്രദായം ഇന്നത്തെ സമസ്തക്കാരുടെയും മറ്റും പള്ളികളിൽ സ്ഥിരമായി നടന്നുവരുന്നു. എന്നാൽ, ഈ സമ്പ്രദായത്തിന് ഇസ്‌ലാമിക പ്രമാണങ്ങളുടെ പിൻബലമില്ല എന്നതുപോലെതന്നെ ശാഫിഈ മദ്ഹന്റെയും പിന്തുണയില്ലെന്നതാണ് യാഥാർത്ഥ്യം.

മാത്രമല്ല, നമസ്കരിക്കാൻ വന്നവരുടെ കൂട്ടത്തിൽ സ്ത്രീകളുണ്ടെങ്കിൽ നമസ്കാരശേഷം പിരിഞ്ഞുപോകുമ്പോൾ അവരും മഅ്മൂമുകളായ പുരുഷന്മാരും കൂടിക്കലരാതിരിക്കാൻ സത്രീകൾ ആദ്യം എണീറ്റുപോകണമെന്നും അത്രസമയം ഇമാമും പുരുഷൻമാരും അവിടെതന്നെ (നമസ്കാരിച്ച സ്ഥലത്ത്) ഇരിക്കണമെന്നും, സ്ത്രീകൾ പോയിക്കഴിഞ്ഞാൽ ഇമാം ഉടൻ നമസ്കാരസ്ഥലത്തുനിന്നും മാറിപ്പോകണമെന്നുമാണ് മദ്ഹബ് പഠിപ്പിക്കുന്നത്. അഥവാ, കൂട്ടുപ്രാർത്ഥന എന്ന സമ്പ്രദായം നമസ്കാരശേഷം ഇല്ല എന്നർത്ഥം. ഇമാം നവവി(റ)തന്നെ അക്കാര്യം പറയുന്നത് കാണുക:

**(ശർഹുൽ മുഹദ്ദബ്: 3– 489)**



﴿الشرح﴾ قال الشافعي والاصحاب رحمهم الله تعالى يستحب للامام اذا سلم أن يقوم من مصلاه عقب سلامه اذا لم يكن خلفه نساء هكذا قاله الشافعي فى المختصر واتفق عليه الاصحاب وعلله الشيخ أبوحامد والاصحاب بعلتين (احداهما) لئلا يشك هو أو من خلفه هل سلم أم لا (والثانية) لئلا يدخل غريب فيظنه بعد فى الصلاة فيقتدى به أما اذا كان خلفه نساء فيستحب أن يلبث بعد سلامه ويثبت الرجال قدرا يسيرا يذكرون الله تعالى حتى تنصرف النساء بحيث لا يدرك المسارعون فى سيرهم من الرجال آخرهن ويستحب لهن أن ينصرفن عقب سلامه فاذا انصرفن انصرف الامام وسائر الرجال واستدل الشافعي والاصحاب بالحديث الذى ذكره المصنف عن أم سلمة رضى الله عنها قالت « كان رسول الله صلى الله عليه وسلم اذا سلم قام النساء حين يقضى تسليمه ومكث يسيرا كي ينصرفن قبل أن يدركهن أحد من القوم » وفى رواية قال ابن شهاب « فأرى

*അർത്ഥം:* "ഇമാം ശാഫിഈ(റ)യും ശിഷ്യൻമാരും പറഞ്ഞു: പിന്നിൽ സ്ത്രീകളില്ലെങ്കിൽ നമസ്ക്കാരത്തിൽനിന്ന് സലാം ചൊല്ലിയ ഉടനെ, നമസ്കാരസ്ഥലത്തു നിന്ന് ഇമാം എഴുന്നേൽക്കൽ സുന്നത്താണ്. ഇപ്രകാരമാണ് ഇമാം ശാഫിഈ(റ) തന്റെ 'മുഖ്തസറി'ൽ പറഞ്ഞതും. അക്കാര്യത്തിൽ അദ്ദേഹത്തിന്റെ ശിഷ്യൻമാർ ഏകാഭിപ്രക്കാരാണ്...."

"....ഇമാം സലാം വീട്ടിയ ഉടനെ സ്ത്രീകൾ പിരിഞ്ഞുപോകൽ സുന്നത്താണ്. അവർ പോയാൽ ഇമാമും മറ്റു പുരുഷൻമാരും പിരിഞ്ഞുപോകലും സുന്നത്താണ്. ഈ എഴുന്നേറ്റു പോകുന്നതിനുളള തെളിവായി ഇമാം ശാഫിഈയും ശിഷ്യൻമാരും തെളിവാക്കിയത് നബിപത്നി ഉമ്മുസൽമ(റ)യിൽനിന്നും ഇമാം ശാഫിഈ(റ) പറഞ്ഞ ഹദീസാണ്. നബി(ﷺ) സലാം വീട്ടിയാൽ സ്ത്രീകൾ അന്നേരം എഴുന്നേൽക്കുകയും നബി(ﷺ) എഴുന്നേൽക്കാൻ അൽപസമയം താമസിക്കുകയും ചെയ്തിരുന്നു. അത് പുരുഷൻമാരിൽനിന്ന് ആരും സ്ത്രീകളുടെ ഒപ്പം എത്തുന്നതിന്റെ മുമ്പായി അവർ പോകാൻ വേണ്ടിയായിരുന്നു നബി(ﷺ) അങ്ങിനെ താമസിച്ചത് എന്ന് ഉമ്മുസലമ(റ) പറഞ്ഞു." *(ശർഹുൽ മുഹദ്ദബ്: 3/489)*

നോക്കൂ, ഇന്ന് സമസ്തക്കാർ ചെയ്യുന്ന രൂപത്തിൽ നമസ്കാരാനന്തരമുളള കൂട്ടുപ്രാർത്ഥന (ഇമാം പ്രാർത്ഥിക്കുകയും മഅ്മൂമുകൾ ആമീൻ പറയുകയും ചെയ്യുന്ന സമ്പ്രദായം) ശാഫിഈ മദ്ഹബിന്റെ മുഫ്തിയും തർജീഹിന്റെ മുജ്തഹിദുമായ ഇമാം നനവി(റ) അംഗീകരിക്കുന്നില്ല. ഇമാം, സലാം വീട്ടിയ ഉടൻ എഴുന്നേറ്റുപോകണമെന്നാണ് അദ്ദേഹം പഠിപ്പിക്കുന്നത്. ഇമാം ശാഫിഈ(റ)യും ശിഷ്യൻമാരും ഈ വിഷയത്തിൽ ഏകാഭിപ്രായക്കാരാണെന്ന കാര്യം ശ്രദ്ധേയമാണ്.

മാത്രമല്ല, സ്ത്രീകൾക്ക് പുരുഷൻമാരുടെ പിന്നിൽ തന്നെ നമസ്കാരിക്കാമെന്ന് മേൽ ഉദ്ധരണി വ്യക്തമാക്കുന്നു. നബി(ﷺ)യുടെ പിന്നിൽ സ്ത്രീകൾ അപ്രകാരമായിരുന്നു നമസ്കരിച്ചിരുന്നതെന്ന് വ്യക്തമാക്കുന്ന ഹദീസ് അദ്ദേഹം തെളിവുദ്ധരിക്കുകയും ചെയ്യുന്നു.



**10**

# സ്ത്രീകളുടെ ജുമുഅഃ ജമാഅത്ത്

സ്ത്രീകൾ ഇസ്‌ലാമികമായ ചിട്ടകൾ പാലിച്ചുകൊണ്ട് ജുമുഅഃ ജമാഅത്തുകളുടെ പുണ്യം ലഭിക്കാൻ വേണ്ടി പള്ളികളിലേക്ക് പോകലും അവിടെ പോയി ഇമാമിനെ തുടർന്ന് നമസ്കരിക്കലും അനുവദനീയമാണെന്നാണ് ഇസ്‌ലാം പഠിപ്പിക്കുന്നത്. ഇക്കാര്യം ശാഫിഈ മദ്ഹബും അംഗീകരിക്കുന്നുണ്ട്. ശാഫിഈ മദ്ഹബിലെ ആധികാരിക ശബ്ദമായ ഇമാം നവവി(റ) ഈ വിഷയത്തെ കുറിച്ച് പറഞ്ഞത് കാണുക:

**(ശർഹുൽ മുഹദ്ദബ്: 4-484)**



— ٤٨٤ —

(الشرح) حديث جابر رواه أبو داود والبيهقي وفى إسناده ضعف ولكن له شواهد ذكرها البيهقي وغيره ويغني عنه حديث طارق بن شهاب السابق والاجماع فقد نقل ابن المنذر وغيره الاجماع أن المرأة لا جمعة عليها وقوله ولأنها تختلط بالرجال وذلك لا يجوز ليس كما قال فانها لايلزم من حضورها الجمعة الاختلاط بل تكون وراءهم وقد نقل ابن المنذر وغيره الاجماع على أنها لو حضرت وصلت الجمعة جاز وقد ثبتت الاحاديث الصحيحة المستفيضة أن النساء كن يصلين خلف رسول الله صلى الله عليه وسلم فى مسجده خلف الرجال ولان اختلاط النساء بالرجال إذا لم يكن خلوة ليس بحرام * أما حكم الفصل فقال أصحابنا من لا يلزمه الظهر لاتلزمه الجمعة ومن يلزمه الظهر تلزمه الجمعة الا أصحاب الاعذار المذكورين فلا تجب على صبي ولا مجنون ولا مغمى عليه وسائر من زال عقله أو انغمر بسبب غير محرم وتجب على السكران ومن زال عقله بسبب محرم وقد سبق تفصيله وتفريعه فى أول كتاب الصلاة والكافر الاصلي لا يطالب بها وهل هو مخاطب بها تزاد فى عقوبته بسببها فى الآخرة فيه خلاف سبق فى أول كتاب الصلاة . الصحيح انه مخاطب

അർത്ഥം:- "സ്ത്രീ, ജുമുഅക്ക് ഹാജറായാൽ അവൾ ജുമുഅഃ നമസ്കരിക്കൽ അനുവദനീയമാണ് എന്ന് ഇബ്നുമുൻദിറും മറ്റും മുസ്‌ലിം സമൂഹത്തിന്റ ഇജ്മാഅ് (ഏകകണ്ഠമായ അഭിപ്രായം) ഉദ്ധരിച്ചിട്ടുണ്ട്. നബി(ﷺ)യുടെ പള്ളിയിൽ നബിയുടെ പിന്നിൽ, പുരുഷൻമാരുടെ പിന്നിലായി സ്ത്രീകൾ നമസ്കരിച്ചിരുന്നു എന്നകാര്യം അനിഷേധ്യമായതും സ്വഹീഹായതുമായ ഹദീസുകൾകൊണ്ട് സ്ഥിരപ്പെട്ടതാണ്." *(ശറഹുൽ മുഹദ്ദബ്: 4-484)*

നോക്കൂ! ഇവിടെ രണ്ടാം ശാഫി എന്നറിയപ്പെടുന്ന സാക്ഷാൽ ഇമാം നവവി(റ), സ്ത്രീകൾക്ക് പള്ളിയിൽ വെച്ച് ജുമുഅ നമസ്കരിക്കാമെന്ന കാര്യത്തിൽ മുസ്‌ലിം സമൂഹത്തിന്റെ ഇജ്മാഉണ്ടെന്നാണ് പ്രഖ്യാപിക്കുന്നത്! അതിനദ്ദേഹം തെളിവ് പറയുന്ന താകട്ടെ, നബി(ﷺ)യുടെ പിന്നിൽ, പുരുഷൻമാരുടെ പിന്നിലായി സ്ത്രീകൾ നമസ്ക രിച്ചിരുന്നു എന്ന പ്രസിദ്ധമായ ഹദീസുകളും!

ഇനി, അദ്ദേഹം തന്നെ തന്റെ *ശറഹ് മുസ്‌ലിമിൽ*, സ്വഹീഹ് മുസ്‌ലിമിൽ വന്ന ഈ വിഷയകമായ ചില ഹദീസുകളുളെ വിശദീകരിച്ചുകൊണ്ട് പറയുന്നത് പ്രത്യേകം ശ്രദ്ധി ക്കുക.

1) സത്യവിശ്വാസിനികളായ സ്ത്രീകൾ നബി(ﷺ)യോടൊപ്പം സുബ്ഹിയുടെ ജമാ അത്തിൽപോലും പങ്കെടുത്തിരുന്നു എന്ന് പറയുന്ന ഹദീസിന്റെ *(സ്വഹീഹ് മുസ്‌ലിം ഹദീസ് നമ്പർ: 230)* വ്യാഖ്യാനത്തിൽ ഇമാം നവവി (റ) എഴുതി:

**(ശറഹ്മുസ്‌ലിം, 2/280)**



٢٨٠ [٥ ـ كتاب المساجد ومواضع الصلاة] (٤٠) باب استحباب التبكير بالصبح

قوله: «إنّ نساء المؤمنات» صورته صورة إضافة الشيء إلى نفسه، واختلف في تأويله وتقديره، فقيل: تقديره نساء الأنفس المؤمنات، وقيل: نساء الجماعات المؤمنات وقيل: إن نساء هنا بمعنى الفاضلات أي فاضلات المؤمنات: كما يقال: رجال القوم أي فضلاؤهم ومقدموهم.

قوله: «متلفّعات» هو بالعين المهملة بعد الفاء أي متجلّلات ومتلفّفات.

قوله: «بمر وطهن» أي بأكسيتهن واحدها مرط بكسر الميم. وفي هذه الأحاديث استحباب التبكير بالصبح، وهو مذهب مالك والشافعي وأحمد والجمهور. وقال أبو حنيفة الإسفار أفضل. وفيها جواز حضور النساء الجماعة في المسجد وهو إذا لم يخش فتنة عليهنّ أو بهنّ.

قوله: «ما يعرفن من الغلس» هو بقايا ظلام الليل. قال الداودي: معناه ما يعرفن أنساء هنّ أم رجال، وقيل: ما يعرف أعيانهن، وهذا ضعيف لأن المتلفّعة في النهار أيضاً لا يعرف عينها فلا يبقى في الكلام فائدة.

*അർത്ഥം:* "ഈ ഹദീസിൽ സ്ത്രീകൾ പള്ളിയിൽ ഹാജറാകൽ അനുവദനീയമാ ണെന്നുണ്ട്". *(ശറഹ്മുസ്‌ലിം: 2/280)*

നോക്കൂ, സ്ത്രീകൾ പള്ളികളിൽ പോയി അവിടെ നടക്കുന്ന ജമാഅത്ത് നമസ്കാ രങ്ങളിൽ പങ്കെടുക്കൽ അനുവദനീയമാണെന്ന് വ്യക്തമായിതന്നെ ഇമാം നവവി(റ) പറയുന്നു. അത് ഹറാമാണെന്നും കുറ്റകരമാണെന്നും ശാഫിഈ മദ്ഹബിന്റെ പേരിൽ തട്ടിവിടുന്നവർ ഇക്കാര്യം ശരിക്കും മനസ്സിലാക്കേണ്ടതുണ്ട്.

2) മദീനാ പള്ളിയിൽ ജമാഅത്തിനായി കൂടിയ സ്ത്രീകൾക്കും കുട്ടികൾക്കുമെല്ലാം ഉറക്കം ബാധിക്കുന്നത്ര സമയം ഇശാ നമസ്കാരം നബി(ﷺ) വൈകിപ്പിച്ചിരുന്നു എന്ന് വ്യക്തമാക്കുന്ന സ്വഹീഹ് മുസ്‌ലിം ഉദ്ധരിച്ച ഹദീസിനെ *(ഹദീസ് നമ്പർ: 219)* വിശദീക രിച്ചുകൊണ്ട് ഇമാം നവവി(റ) രേഖപ്പെടുത്തുന്നു:

(ശറഹ് മുസ്‌ലിം 5/ 275)



(٣٩) باب وقت العشاء وتأخيرها [٥ ـ كتاب المساجد ومواضع الصلاة] ٢٧٥

قوله: «حدثنا عمرو بن سواد» هو بتشديد الواو. وقوله: «أعتم بالصلاة» أي أخرها حتى اشتدت عتمة الليل وهي ظلمته.

قوله: «نام النساء والصبيان» أي من ينتظر الصلاة منهم في المسجد وإنما قال عمر رضي الله عنه: نام النساء والصبيان لأنه ظن أن النبي (ﷺ) إنما تأخر عن الصلاة ناسياً لها أو لوقتها.

قوله: «وما كان لكم أن تنزروا رسول الله (ﷺ) على الصلاة» هو بتاء مثناة من فوق مفتوحة ثم نون ساكنة ثم زاء مضمومة ثم راء أي تلحّوا عليه، ونقل القاضي عن بعض الرواة أنه ضبطه تبرزوا بضم التاء وبعدها باء موحدة ثم راء مكسورة ثم زاي من الإبراز وهو الإخراج والرواية الأولى هي الصحيحة المشهورة التي عليها الجمهور، واعلم أن التأخير المذكور في هذا الحديث وما بعده كله تأخير لم يخرج به عن وقت الاختيار وهو نصف الليل أو ثلث الليل على الخلاف المشهور الذي قدمنا بيانه في أول المواقيت.

*അർത്ഥം:* "സ്ത്രീകളും കുട്ടികളും ഉറങ്ങിപ്പോയി എന്നതുകൊണ്ട് ഉദ്ദേശ്യം അവരിൽനിന്ന് പള്ളിയിൽ നമസ്കാരത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നവരാണ്." *(ശറഹ് മുസ്‌ലിം 5/ 275)*

അപ്പോൾ, പള്ളിയിൽ തന്നെയാണ് സ്ത്രീകളും കുട്ടികളും ഉറങ്ങിയത് എന്നും അവർ ഇശാജമാഅത്ത് പ്രതീക്ഷിച്ചിരിക്കുകയായിരുന്നുവെന്നും മേൽ വ്യാഖ്യാനത്തിൽനിന്നും വ്യക്തമാണ്. അഥവാ, സ്ത്രീകൾക്ക് പള്ളിയിൽ പോകാമെന്നും ജമാഅത്ത് നമസ്കാരത്തിൽ പങ്കെടുക്കാമെന്നും ഇതിലൂടെ തെളിഞ്ഞു.

3) ഇതുപോലെ, സ്ത്രീകളടക്കമുള്ള മഅ്മൂമുകൾക്ക് ഇമാമായി നിന്ന് നബി(ﷺ) നമസ്കരിക്കുമ്പോൾ, ചെറിയ കുട്ടികൾ കരഞ്ഞ് അവരുടെ ഉമ്മമാരെ ശല്യപ്പെടുത്തിയിട്ടും, നമസ്കാരത്തിന്റെ ദൈർഘ്യം ചുരുക്കി അവരെകൂടി പരിഗണിക്കുകയായിരുന്നു നബി(ﷺ) ചെയ്തിരുന്നത് എന്ന് പറയുന്ന ഹദീസിനെ *(സ്വഹീഹ് മുസ്‌ലിം ഹദീസ് നമ്പർ: 230)* വിശദീകരിച്ചുകൊണ്ട് ഇമാം നവവി(റ) രേഖപ്പെടുത്തുന്നു:

(ശറഹ്മുസ്‌ലിം, 2/140)



١٤٠ [٤ ـ كتاب الصلاة] (٣٧) باب أمر الأئمة بتخفيف الصلاة في تمام

قوله: «كان النبيّ (ﷺ) يسمع بكاء الصبي مع أمّه وهو في الصلاة فيقرأ بالسورة الخفيفة» وفي رواية «أنّ النبيّ (ﷺ) قال: إني لأدخل في الصلاة أريد إطالتها فأسمع بكاء الصبيّ فأخفّف من شدة وجد أمّه به» الوجد يطلق على الحزن وعلى الحب أيضاً وكلاهما سائغ هنا، والحزن أظهر أي من حزنها واشتغال قلبها به، وفيه دليل على الرفق بالمأمومين وسائر الأتباع ومراعاة مصلحتهم، وأن لا يدخل عليهم ما يشق عليهم، وإن كان يسيراً من غير ضرورة. وفيه جواز صلاة النساء مع الرجال في المسجد، وأنّ الصبي يجوز إدخاله المسجد وإن كان الأولى تنزيه المسجد عمّن لا يؤمن منه حدث.

قوله: «حدّثنا محمد بن منهال حدّثنا يزيد بن زريع حدّثنا سعيد بن أبي عروبة عن قتادة عن أنس» هذا الإسناد كلّه بصريون. والله أعلم.

*അർത്ഥം:* "ഈ ഹദീസിൽ സ്ത്രീകൾ പള്ളിയിൽവെച്ച് പുരുഷന്മാരുടെ നമസ്കാരത്തിന്റെകൂടെ നമസ്കരിക്കലും കുട്ടികളെ പള്ളിയിൽ പ്രവേശിപ്പിക്കലും അനുവദനീയമാണെന്നുണ്ട്". *(ശറഹ്മുസ്ലിം: 2/140)*

4) നബി(ﷺ)യോടൊപ്പം സ്ത്രീകൾ ഗ്രഹണനമസ്കാരത്തിൽ പങ്കെടുത്തു എന്ന് പറയുന്ന ഹദീസിനെ *(സ്വഹീഹ് മുസ്ലിം ഹദീസ് നമ്പർ: 904)* വിശദീകരിച്ചുകൊണ്ട് ഇമാം നവവി(റ) രേഖപ്പെടുത്തുന്നു:

**(ശഹറ് മുസ്ലിം: 3/481)**



٤٨١ (٣) باب ما عرض على النبي ﷺ ١٠- كتاب الكسوف

قوله ﷺ : (يجر قصبه في النار) هو بضم القاف وإسكان الصاد وهي الأمعاء.
قوله : (ثم تأخر وتأخرت الصفوف خلفه حتى انتهينا إلى النساء ثم تقدم وتقدم الناس معه حتى قام في مقامه) فيه أن العمل القليل لا يبطل الصلاة. وضبط أصحابنا القليل بما دون ثلاث خطوات متتابعات، وقالوا: الثلاث متتابعات تبطلها، ويتأولون هذا الحديث على أن الخطوات كانت متفرقة لا متوالية، ولا يصح تأويله على أنه كان خطوتين لأن قوله (انتهينا إلى النساء) يخالفه. وفيه استحباب صلاة الكسوف للنساء، وفيه حضورهن وراء الرجال. قوله: (آضت الشمس) هو بهمزة ممدودة هكذا ضبطه جميع الرواة ببلادنا، وكذا أشار إليه القاضي، قالوا: ومعناه رجعت إلى حالها الأول قبل الكسوف، وهو من

*അർത്ഥം:* "ഗ്രഹണ നമസ്കരാം സ്ത്രീകൾക്കും സുന്നത്തുണ്ടെന്നും അവർ പുരുഷന്മാരുടെ പിന്നിലായി ഹാജറാവണമെന്നും ഇതിൽനിന്ന് ഗ്രഹിക്കാവുന്നതാണ്." *(ശറഹ് മുസ്ലിം: 3/481)*

4) പ്രസിദ്ധ സ്വഹാബി വനിതയായ സൈനബ്(റ) പള്ളിയിൽ വെച്ച് രാത്രിനമസ്കാരം നിർവ്വഹിച്ചതിനെകുറിച്ച് പരാമർശിക്കുന്നഹദീസ് *(സ്വഹീഹ് മുസ്ലിം ഹദീസ് നമ്പർ: 784)* വിശദീകരിച്ചുകൊണ്ട് ഇമാം നവവി(റ) പറയുന്നു:

**(ശഹറ് മുസ്ലിം: 3/332)**



(٣١) باب أمر من نعس في صلاته ٦- كتاب صلاة المسافرين وقصرها ٣٣٢

قوله في الحبل الممدود بين ساريتين لزينب: (تصلي فإذا كسلت أو فترت أمسكت به فقال: حلوه ليصلِّ أحدكم نشاطه) كسلت: بكسر السين. وفيه: الحث على الاقتصاد في العبادة والنهي عن التعمق والأمر بالإقبال عليها بنشاط، وأنه إذا فتر فليقعد حتى يذهب الفتور. وفيه: إزالة المنكر باليد لمن تمكن منه، وفيه: جواز التنفل في المسجد فإنها كانت تصلي النافلة فيه فلم ينكر عليها.
قوله: (الحولاء بنت تويت) هو بتاء مثناة فوق في أوله وآخره.

*അർത്ഥം:* "സ്ത്രീകൾ പള്ളിയിൽ വെച്ച് സുന്നത്ത് നമസ്കരിക്കൽ അനുവദനീയമാണെന്ന് ഈ ഹദീസിലുണ്ട്. കാരണം അവർ [സൈനബ്(റ)] സുന്നത്ത് നമസ്കരിച്ചത് പള്ളിയിൽ വെച്ചായിരുന്നു. നബി(സ) അവരെ എതിർക്കുകയുണ്ടായില്ല" *(ശറഹ് മുസ്‌ലിം 3/332)*

ഇവിടെയെല്ലാം, സ്ത്രീകൾ വിവിധങ്ങളായ നമസ്കാരങ്ങൾക്കുവേണ്ടി അന്യ പുരുഷന്മാർ പങ്കെടുക്കുന്ന പള്ളികളിൽ സംബന്ധിക്കുന്നത് തെറ്റല്ലെന്നും അനുവദനീയമാണെന്നും വ്യക്തമായി പഠിപ്പിക്കുകയാണ് ഇമാം നവവി(റ) ചെയ്തിരിക്കുന്നത്.

## പള്ളിയിൽ സ്ത്രീകളുടെ സ്വഫ്ഫ്

ഇനി സ്ത്രീകൾ പള്ളിയിൽ ഹാജറായ സ്ത്രീകൾ ജമാഅത്ത് നമസ്കാരങ്ങൾക്കു വേണ്ടി എപ്രകാരമാണ് സ്വഫ്ഫ്(അണി) നിൽക്കേണ്ടത് എന്ന് ഇമാം നവവി(റ)തന്നെ വ്യക്തമാക്കുന്നത് കാണുക:

**(ശറഹുൽ മുഹദ്ദബ് 4/301)**



—٣٠١—

(فرع) قد ذكرنا انه يستحب الصف الاول ثم الذى يليه ثم الذى يليه الى آخرها وهذا الحكم مستمر فى صفوف الرجال بكل حال وكذا فى صفوف النساء المنفردات بجماعتهن عن جماعة الرجال أما اذا صلت النساء مع الرجال جماعة واحدة وليس بينهما حائل فافضل صفوف النساء آخرها لحديث ابى هريرة قال قال رسول الله صلى الله عليه وسلم «خير صفوف الرجال أولها وشرها آخرها وخير صفوف النساء آخرها وشرها اولها» رواه مسلم واعلم ان المراد بالصف الاول الصف الذى يلي الامام سواء تخلله منبر ومقصورة واعمدة وغيرها ام لا وعن ابي سعيد الخدرى رضى

*അർത്ഥം:* "സ്ത്രീകൾ പുരുഷന്മാരുടെ കൂടെ ഒരു ജമാഅത്തായി നമസ്കരിക്കുമ്പോൾ അവരുടെ ഇടയിൽ യാതൊരു മറയും ഇല്ലാതിരുന്നാൽ സ്ത്രീകളുടെ സ്വഫ്ഫുകളിൽ ഏറ്റവും ശ്രേഷ്ഠമായത് അവസാനത്തെ വരിയാണ്. അബൂഹുറൈറ (റ)യുടെ ഹദീസിന്റെ അടിസ്ഥാനത്തിൽ. നബി(ﷺ) പറഞ്ഞു: പുരുഷന്മാരുടെ അണികളിൽ ഏറ്റവും ഉത്തമമായത് ആദ്യത്തേതും ചീത്തയായത് അവസാനത്തേതുമാകുന്നു. സ്ത്രീകളുടെ അണികളിൽ കൂടുതൽ ഉത്തമം അവസാനത്തേതും ചീത്തയായത് ആദ്യത്തേതുമാകുന്നു." *(ശറഹുൽ മുഹദ്ദബ് 4/301)*

ഈ ഉദ്ധരണിയിൽ പരാമർശിച്ച ഹദീസിനെ *(പുരുഷന്മാരുടെ അണികളിൽ ഏറ്റവും ഉത്തമമായത് ആദ്യത്തേതും ചീത്തയായത് അവസാനത്തേതുമാകുന്നു. സ്ത്രീകളുടെ അണികളിൽ കൂടുതൽ ഉത്തമം അവസാനത്തേതും ചീത്തയായത് ആദ്യത്തേതുമാകുന്നു)* വ്യാഖ്യാനിച്ചുകൊണ്ട് നവവി ഇമാംതന്നെ തന്റെ ശറഹ് മുസ്‌ലിമിൽ പറയുന്ന സംഗതികൾ പ്രത്യേകം ശ്രദ്ധിക്കുക

(ശർഹ്മുസ്‌ലിം 4/119, 120)



(٢٨) باب تسوية الصفوف وإقامتها وفضل الأول — [٤ - كتاب الصلاة] ١١٩

قوله (ﷺ): «خير صفوف الرجال أولها وشرها آخرها وخير صفوف النساء آخرها وشرها أولها» أما صفوف الرجال فهي على عمومها فخيرها أولها أبداً وشرها آخرها أبداً أما صفوف النساء فالمراد بالحديث صفوف النساء اللواتي يصلين مع الرجال، وأما إذا صلين متميزات لا مع الرجال فهن كالرجال خير صفوفهن أولها وشرها آخرها، والمراد بشر الصفوف في الرجال والنساء أقلها ثوابا وفضلا وأبعدها من مطلوب الشرع، وخيرها بعكسه، وإنما فضل آخر صفوف النساء الحاضرات مع الرجال لبعدهن من مخالطة الرجال ورؤيتهم وتعلق القلب بهم عند رؤية حركاتهم وسماع كلامهم ونحو ذلك، وذم أول صفوفهن لعكس ذلك. والله أعلم. واعلم أن الصف الأول الممدوح الذي قد وردت الأحاديث بفضله والحث عليه هو الصف الذي يلي الإمام سواء جاء صاحبه متقدما أو متأخرا، وسواء

“പുരുഷന്മാരുടെ അണികളിൽ എപ്പോഴും ശ്രേഷ്ഠം ആദ്യത്തെ വരിയാണ്. മോശം അവസാനത്തേതും. എന്നാൽ ഹദീസിൽ പരാമർശിച്ച സ്ത്രീകളുടെ വരി എന്നതിന്റെ ഉദ്ദേശ്യം പുരുഷന്മാരുടെ പിന്നിൽ നമസ്കരിക്കുന്ന സ്ത്രീകളുടെ വരികളാണ്. എന്നാൽ പുരുഷന്മാരുടെ പിന്നിലല്ലാതെ അവർ പ്രത്യേകമായി നമസ്കരിക്കുകയാണെങ്കിൽ അവരുടെ വരികൾ പുരുഷന്മാരുടേതുപോലെയാണ്. അതായത് നല്ലത് ആദ്യത്തേതും ചീത്ത അവസാനത്തേതും. പുരുഷന്മാരുടെയും സ്ത്രീകളുടെയും സ്വഫ്ഫുകളിൽ മോശമായത് എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്, ശ്രേഷ്ഠതയിലും പ്രതിഫലത്തിലും കുറവുള്ളത് എന്നതാണ്. ശറഇന്റെ തേട്ടം അതിൽനിന്ന് അകന്നു നിൽക്കാനാണ്. അതിനെതിരാകലാണ് നന്മ. തീർച്ചയായും സ്ത്രീകളുടെ അണികളിൽ അവസാനത്തേതിന് നബി(ﷺ) ശ്രേഷ്ഠതകൽപിച്ചത് പുരുഷന്മാരുമായി അകന്നതുകൊണ്ടും അവരെ കാണുന്നതിൽനിന്നും അവർ വിദൂരമായത്കൊണ്ടും, പുരുഷന്മാരുടെ ചലനം കാണുമ്പോഴും കേൾക്കുമ്പോഴും സ്ത്രീകളുടെ മനസ്സ് പുരുഷന്മാരുമായി ബന്ധമുള്ള അവസ്ഥ കുറയുന്നതുകൊണ്ടുമാണ്” *(ശർഹ്മുസ്‌ലിം 4/119, 120)*

എത്രവ്യക്തമാണ് മേൽവിശദീകരണങ്ങൾ! ഇവിടെയെല്ലാം, പുരുഷന്മാരുടേയും സ്ത്രീകളുടേയുമിടയിൽ നേരിയ ഒരു മറപോലും വേണമെന്ന് പറയുന്നില്ല. ശാഫിഈ മദ്ഹബിലെ മറ്റു ഗ്രന്ഥങ്ങളെല്ലാം പരിശോധിച്ചാലും ഇക്കാര്യം കാണാൻ സാധിക്കും. മാത്രമല്ല, ഇന്നത്തെ മുജാഹിദുപള്ളികളിലേതുപോലെ കോൺക്രീറ്റ് ഭിത്തിയോ ശക്തമായ മറ്റെന്തെങ്കിലും മറകളോ ഇല്ലാതെ, പുരുഷന്മാരുടെ തൊട്ടുപിന്നിലായി സ്ത്രീകൾക്ക് നമസ്കരിക്കാം എന്നാണ് ഇമാം നവവി(റ)യുടെ മേൽ വരികൾ പഠിപ്പിക്കുന്നത്...!!



**11**

# സ്ത്രീകൾ പള്ളിയിൽ ഉറങ്ങൽ

സ്ത്രീകൾക്ക്, ആവശ്യമെങ്കിൽ പള്ളികളിൽ ഉറങ്ങാൻ പോലും അനുവാദമുണ്ടെന്നും ഇമാം നവവി(റ)തന്നെ ഹദീസിന്റെ അടിസ്ഥാനത്തിൽ വിവരിക്കുന്നുണ്ട്. പ്രസ്തുത കാണുക:

**(ശറഹുൽ മുഹദ്ദബ് 2/173)**



— ١٧٣ —

احداوانقه على الكراهة ولم ينقل أن النبي صلى الله عليه وسلم والصحابة رضي الله عنهم كرهوا ذلك
أو منعوا نه والاصل عدم الكراهة حتى يثبت نهي (الرابعة) يجوز النوم في المسجد ولا كراهة فيه
عندنا نص عليه الشافعي رحمه الله في الام واتفق عليه الاصحاب قال ابن المنذر في الاشراف
رخص في النوم في المسجد ابن المسيب وعطاء والحسن والشافعي وقال ابن عباس لا تتخذوه
مرقدا : وروى عنه ان كنت تنام للصلاة فلا بأس وقال الاوزاعي يكره النوم في المسجد وقال
مالك لا بأس بذلك للغرباء ولا أرى ذلك للحاضر وقال أحمد واسحاق ان كان مسافرا أو شبهه
فلا بأس وان اتخذه مقيلا ومبيتا فلا : قال البيهقي في السنن الكبير : روينا عن ابن مسعود وابن
عباس ومجاهد وسعيد ابن جبير ما يدل على كراهتهم النوم في المسجد : قال فكأنهم استحبوا
لمن وجد مسكنا أن لا يقصد النوم في المسجد واحتج الشافعي ثم اصحابنا لعدم الكراهة بما ثبت في
الصحيحين عن ابن عمر رضى الله عنهما قال كنت أنام في المسجد وأنا شاب أعزب وثبت ان
أصحاب الصفة كانوا ينامون في المسجد وان العرنيين كانوا ينامون في المسجد وثبت في الصحيحين
أن عليا رضي الله عنه نام فيه وان صفوان بن أمية نام فيه وان المرأة صاحبة الوشاح كانت تنام
فيه وجماعات آخرين من الصحابة وان ثمامة بن اثال كان يبيت فيه قبل اسلامه وكل هذا في زمن

*അർത്ഥം:* "നമ്മുടെ വീക്ഷണത്തിൽ പള്ളിയിൽ കിടന്നുറങ്ങൽ അനുവദനീയമാണ്. അതിൽ കറാഹത്തുപോലുമില്ല. ഇമാം ശാഫിഈ 'അൽഉമ്മി'ൽ ഇത് ഖണ്ഡിതമായി പറഞ്ഞിട്ടുണ്ട്. അനുയായികൾ ഇതിൽ ഏകാഭിപ്രായക്കാരുമാണ്....

.....സ്വഹീഹൈനിയിൽ (ബുഖാരിയിലും മുസ്‌ലിമിലും)സ്വഫ്‌വാൻ പള്ളിയിൽ ഉറങ്ങിയെന്നും അരപ്പട്ടയുമായി ബന്ധപ്പെട്ട വിഷയത്തിലെ സ്ത്രീ പള്ളിയിലാണ് ഉറങ്ങിയിരുന്നത് എന്നുമുണ്ട്." *(ശറഹുൽ മുഹദ്ദബ് 2/173)*

അപ്പോൾ, പള്ളികളിൽ പോയി ജുമുഅഃ ജമാഅത്തിൽ പങ്കെടുക്കൽ മാത്രമല്ല, ആവശ്യമെങ്കിൽ ഇവിടെ ഉറങ്ങാനും സ്ത്രീകൾക്ക് വിലക്കില്ല എന്നാണ് ഇമാം നവവി(റ)യുടെ മേൽ ഉദ്ധരണി തെളിയിക്കുന്നത്. ■

## 12

# സ്ത്രീകൾക്കും പള്ളിയിൽ ഇഅ്തികാഫിരിക്കാം

സ്ത്രീകൾക്ക് പള്ളികളിൽ നടക്കുന്ന ജുമുഅഃ ജമാഅത്തുകളിൽ മാത്രമല്ല, അവിടെനിന്ന് മാത്രം ലഭിക്കുന്ന ഇഅ്തികാഫ് എന്ന പുണ്യകർമ്മത്തിലും അവർക്ക് പങ്കെടുക്കാവുന്നതാണ്. ഇക്കാര്യം നബി(ﷺ)യുടെ ഭാര്യമാർതന്നെ നമുക്ക് ചെയ്ത് മാതൃക കാണിച്ചുതന്നിട്ടുണ്ട്. (പ്രസ്തുത ഹദീസ് അനുബന്ധത്തിൽ ചേർത്തിട്ടുണ്ട്)

എന്നാൽ, ശാഫിഈ മദ്ഹബും അതിനെതിരല്ല. എന്നുമാത്രമല്ല, ഈ വിഷയത്തിലുള്ള ഇമാം ശാഫിഈ(റ)യുടെ ഏറ്റവും സ്വീകാര്യമായ ജദീദായ (പുതിയ) (അവസാനത്തെ) അഭിപ്രായം അതവർക്ക് പള്ളിയിൽവെച്ച് ആകാം എന്നുതന്നെയാണ്. ഇമാം നവവി(റ) തന്നെ അത് ഉദ്ധരിക്കുന്നത് കാണുക:

**(മിൻഹാജുത്വാലിബീൻ പേജ്:38)**



(٣٨)

والجديد أنه لا يصح اعتكاف امرأة فى مسجد بيتها وهو المعتزل المهيأ للصلاة ، ولو عين المسجد الحرام فى نذره الاعتكاف تعين وكذا مسجد المدينة والأقصى فى الأظهر ويقوم المسجد الحرام مقامهما ولا عكس ويقوم مسجد المدينة مقام الأقصى ولا عكس والأصح أنه يشترط فى الاعتكاف لبث قدر يسمى عكوفا وقيل يكفى مرور بلا لبث وقيل يشترط مكث نحو يوم ويبطل بالجماع وأظهر الأقوال أن المباشرة بشهوة كلمس وقبلة تبطله إن أنزل وإلا فلا ولو جامع ناسيا فكجماع

*അർത്ഥം:* "സ്ത്രീകൾ വീട്ടിലെ പള്ളിയിൽ(വീട്ടിൽ നമസ്കരിക്കാൻ ഒരു സ്ഥലം ഒരുക്കി പള്ളിയാക്കി, ആ പള്ളിയിൽ) ഇഅ്തികാഫിരുന്നാൽ സ്വഹീഹാവുകയില്ല എന്നാണ് ഇമാം ശാഫിയുടെ പുതിയ (അവസാനത്തെ) അഭിപ്രായം" (മിൻഹാജ് : പേജ്: 38)

ഇനി, ഈ വിഷയത്തിൽ ശാഫിഈമദ്ഹബിന്റെ യഥാർത്ഥനിലപാടെന്താണെന്ന് ശാഫിഈമദ്ഹബിലെ മറ്റൊരു ആധികാരിക ഗ്രന്ഥമായ 'ശർഹുൽ മുഹദ്ദബി'ൽ ഇമാം നവവി(റ) തന്നെ പറയുന്നത് കാണുക:

(ശറഹുൽ മുഹദ്ദബ് 6/480)



- ٤٨٠ -

{ الشرح } حديث عمر رضي الله عنه رواه البخاري ومسلم وسمي الجامع لجمعه الناس واجتماعهم فيه والزهري أبو بكر بن محمد بن مسلم بن عبيد الله بن عبد الله بن شهاب بن عبد الله بن الحارث بن زهرة بن كلاب بن مرة القرشي الزهري المدني التابعي الامام في فنون وقد ينكر على المصنف استدلاله بحديث عمر فانه نذر في الجاهلية وقد تقرر ان النذر الجاري في الكفر لا ينعقد على الصحيح ● وفي الفصل مسائل (احدها) لا يصح الاعتكاف من الرجل ولا من المرأة الا في المسجد ولا يصح في مسجد بيت المرأة ولا مسجد بيت الرجل وهو المعتزل المهيأ للصلاة ● هذا هو المذهب وبه قطع المصنف والجمهور من العراقيين وحكي الخراسانيون وبعض العراقيين فيه قولين (اصحهما)

*അർത്ഥം:* "പുരുഷന്റെയും സ്ത്രീയുടെയും ഇഅ്തികാഫ് പള്ളിയിലല്ലാതെ സ്വഹീഹാവുകയില്ല. സ്ത്രീയുടെ വീട്ടിലെ പള്ളിയിലും പുരുഷന്റെ വീട്ടിലെ പള്ളിയിലും (നമസ്കരിക്കാൻ വീട്ടിൽ തയ്യാറാക്കിയ സ്ഥലം) അത് സ്വഹീഹാവുകയില്ല. അതാണ് മദ്ഹബ്." *(ശറഹുൽ മുഹദ്ദബ് 6/480)*

അദ്ദേഹം തന്നെ, 'നബി(ﷺ)യുടെ മരണശേഷം ഭാര്യാമാരും ഇഅ്തികാഫിരുന്നു' എന്ന ഹദീസിനെ *(സ്വഹീഹ് മുസ്ലിം ഹദീസ് നമ്പർ: 1172)* വ്യാഖ്യാനിച്ചുകൊണ്ട് യുക്തി യുക്തം വിശദീകരിക്കുന്നത് നോക്കൂ:

(ശറഹ്മുസ്ലിം 4/325)



١٤- كتاب الاعتكاف (٢) باب متى يدخل من أراد الاعتكاف إلى معتكفه ٣٢٥

وفي هذه الأحاديث : أن الاعتكاف لا يصح إلا في المسجد ؛ لأن النبي ﷺ وأزواجه وأصحابه إنما اعتكفوا في المسجد مع المشقة في ملازمته ، فلو جاز في البيت لفعلوه ولو مرة لا سيما النساء ؛ لأن حاجتهن إليه في البيوت أكثر.

وهذا الذي ذكرناه من اختصاصه بالمسجد ، وأنه لا يصح في غيره ، هو مذهب مالك والشافعي وأحمد وداود والجمهور سواء الرجل والمرأة ، وقال أبو حنيفة : يصح

*അർത്ഥം:* "പള്ളിയിലല്ലാത്ത ഇഅ്തികാഫ് ശരിയാവുകയില്ല എന്ന് ഈ ഹദീസുകളിലുണ്ട്. കാരണം നബി(സ)യും അവിടുത്തെ ഭാര്യമാരും അനുയായികളും പള്ളിയനലാണ് ഇഅ്തികാഫ് നിർവ്വഹിച്ചിരുന്നത്. പള്ളിയെ തന്നെ അതിന്നായി സ്വീകരിക്കുന്നതിൽ അവർക്ക് വിഷമം ഉണ്ടായിട്ടുപോലും അതിലാണ് അവർ ഇരുന്നത്. വീട്ടിൽ ഇഅ്തികാഫിരിക്കൽ അനുവദനീയമായിരുന്നുവെങ്കിൽ ഒരു പ്രാവശ്യമെങ്കിലും അവ

രത് ചെയ്യുമായിരുന്നു. പ്രത്യേകിച്ച് സ്ത്രീകൾ! കാരണം, വീടുകളിൽ ഇഅ്തികാഫിരി ക്കാൻ അനുവാദം ലഭിക്കേണ്ടതിന്റെ ആവശ്യകത അവർക്ക് വളരെ കൂടുതലാണല്ലോ" *(ശറഹ്മുസ്ലിം 4/325)*

മുസ്ല്യാക്കന്മാർ ആവർത്തിച്ച് വായിക്കേണ്ട ഉദ്ധരണിയാണിതെല്ലാം. വീട്ടിൽ ഇഅ്തികാഫ് അനുവദനീയമായിരുന്നെങ്കിൽ സ്ത്രീകൾക്ക് അതാണ് ഏറ്റവും വലിയ സൗകര്യമെന്നും പള്ളിയിലായിരിക്കൽ അതിനെ അപേക്ഷിച്ച് ബുദ്ധിമുട്ടുള്ളതാണെന്നും ആർക്കാണറിയാത്തത്?! എന്നിട്ടും നബി(ﷺ)യുടെ ഭാര്യമാർ ഒരിക്കൽപോലും വീട്ടിൽ ഇഅ്തികാഫിരുന്നിട്ടില്ലെന്നും പ്രയാസം സഹിച്ച് പള്ളിയിലിരിക്കുകയാണ് ചെയ്ത തെന്നും ഇമാം നവവി(റ) ഇവിടെ വ്യക്തമാക്കുന്നു. കാര്യങ്ങൾ ഇത്രയെല്ലാം വ്യക്തമായാലും, വീട്ടിലെ പള്ളിയിലാണ് ഇഅ്തികാഫിരിക്കേണ്ടത് എന്ന് വാദിക്കുന്ന വർ കണ്ണടച്ചിരുട്ടാക്കുകയാണ് ചെയ്യുന്നതെന്ന് വ്യക്തം.



13

# ജുമുഅഃഖുതുബ ശ്രോതാക്കൾക്ക് മനസ്സിലാകുന്നതായിരിക്കണം

ആഴ്ചയിലൊരിക്കൽ മുസ്ലിംകളിലെ പൊതുജനങ്ങൾക്ക് മതപരമായകാര്യങ്ങൾ പഠിപ്പിക്കാൻ വേണ്ടിയാണ് ഇസ്ലാം ജുമുഅഃ ഖുതുബ നിർബന്ധമാക്കിയിട്ടുള്ളത്. അതുകൊണ്ടുതന്നെ വെള്ളിയാഴ്ചകളിൽ നടക്കുന്ന പ്രസ്തുത ഖുതുബ ജനങ്ങൾക്ക് മനസ്സിലാകുന്ന, അവരുടെ ഭാഷയിലായിരിക്കേണ്ടതുണ്ട്. എങ്കിൽ മാത്രമേ 'മതപഠനം' എന്ന 'ജുമുഅ ഖുതുബ' യുടെ ലക്ഷ്യം നിറവേറുകയുള്ളൂ. അതുകൊണ്ടാണ് ശാഫിഈ മദ്ഹബിലെ പല പണ്ഡിതന്മാരും ജുമുഅ ഖുതുബയെകുറിച്ച് പറയുമ്പോൾ, അത് 'വഅള്' (ഉൽബോധനം) ആയിരിക്കണമെന്ന് പ്രത്യേകം പറയുന്നത്. ഇക്കാര്യം ശാഫിഈ മദ്ഹബിലെ ആധികാരിക പണ്ഡിതനായ ഇമാം നവവി(റ) ഈവിഷയകമായ ഒരു ഹദീസിനെ ('നബി(ﷺ)ക്ക് രണ്ട് ഖുതുബകളുണ്ടായിരുന്നു. അവയുടെ ഇടയിൽ നബി(ﷺ) ഇരിക്കും; ഖുർആൻ പാരായണം ചെയ്യുകയും ജനങ്ങളെ ഉൽബോധിപ്പിക്കുകയും ചെയ്യും' (സ്വഹീഹ് മുസ്ലിം ഹദീസ് നമ്പർ: 862)) വ്യാഖ്യാനിച്ചുകൊണ്ട് രേഖപ്പെടുത്തുന്നത് കാണുക:

**(ശറഹ്മുസ്ലിം 6/461)**



وقوله: «يقرأ القرآن ويذكر الناس» فيه دليل للشافعى فى أنه يشترط فى الخطبة الوعظ والقرآن. قال الشافعي: لا يصح الخطبتان إلا بحمد الله تعالى، والصلاة على رسول الله (ﷺ) فيهما والوعظ. وهذه الثلاثة واجبات في الخطبتين. وتجب قراءة آية من القرآن في إحداهما على الأصح. ويجب الدعاء للمؤمنين في الثانية على الأصح. وقال مالك وأبو حنيفة والجمهور: يكفي من الخطبة ما يقع عليه الاسم. وقال أبو حنيفة وأبو يوسف ومالك في رواية عنه: يكفي تحميدة أو تسبيحة أو تهليلة، وهذا ضعيف لأنه لا يسمى خطبة، ولا يحصل به مقصودها مع مخالفته ما ثبت عن النبيّ (ﷺ).

*അർത്ഥം:* "'നബി(ﷺ) ഖുർആൻ പാരായണം ചെയ്യുകയും ജനങ്ങളെ ഉൽബോധിപ്പിക്കുകയും ചെയ്യും' എന്നതിൽ (ഖുതുബക്ക്)ഖുർആൻ പാരായണവും ഉപദേശവും ശർത്വാണ് എന്ന് ഇമാം ശാഫിഈ(റ)ക്ക് തെളിവുണ്ട്. ഇമാം ശാഫിഈ(റ) പറയുന്നു: അല്ലാഹുവിനെ സ്തുതിക്കാതെയും നബി(ﷺ)യുടെ പേരിൽ സ്വലാത്ത് ചൊല്ലാതെയും അതിൽ രണ്ടിലും ഉപദേശമില്ലാതെയും ഖുതുബ സ്വീകാര്യമാവുകയില്ല. ഇപ്പറഞ്ഞ മൂന്ന് സംഗതികളും രണ്ട് ഖുതുബകളിലും നിർബന്ധമാണ്." *(ശറഹ്മുസ്ലിം 6/461)*

ഇതുപോലെ, മറ്റൊരു ഹദീസിനെ (ഒരു വെള്ളിയാഴ്ചദിവസം നബി(ﷺ) ഖുതുബ നിർവ്വഹിച്ചുകൊണ്ടിരിക്കുമ്പോൾ ഒരാൾ കയറിവന്ന് (തഹിയ്യത്ത് നമസ്കരിക്കാതെ)

ഇരുന്നു. അപ്പോൾ നബി(ﷺ) അദ്ദേഹത്തോട് ചോദിച്ചു: 'ഹേ, മനുഷ്യാ! നീ (തഹിയ്യത്ത്) നമസ്കരിച്ചുവോ?' ഇല്ലെന്ന് അയാൾ മറുപടിപറഞ്ഞപ്പോൾ നബി(ﷺ) പറഞ്ഞു: 'നീ എഴുന്നേറ്റ് രണ്ട് റക്അത്ത് നമസ്കരിക്കുക' സ്വഹീഹ് മുസ്ലിം ഹദീസ് നമ്പർ: 875) ഈ ഹദീസിനെ വ്യാഖ്യാനിച്ചുകൊണ്ട് ഇമാം നവവി(റ) എഴുതുന്നു:

**(ശറഹ്മുസ്ലിം 6/471)**



المتقدمين. قال القاضي: وقال مالك والليث وأبو حنيفة والثوري وجمهور السلف من الصحابة والتابعين: لا يصليهما، وهو مروي عن عمر وعثمان وعلي رضي الله عنهم. وحجتهم الأمر بالإنصات للإمام، وتأولوا هذه الأحاديث أنه كان عرياناً فأمره النبي (ﷺ) بالقيام ليراه الناس ويتصدقوا عليه، وهذا تأويل باطل يرده صريح قوله (ﷺ): «إذا جاء أحدكم يوم الجمعة والإمام يخطب فليركع ركعتين وليتجوز فيهما» وهذا نص لا يتطرق إليه تأويل، ولا أظن عالماً يبلغه هذا اللفظ صحيحاً فيخالفه. وفي هذه الأحاديث أيضاً جواز الكلام في الخطبة لحاجة، وفيها جوازه للخطيب وغيره. وفيها الأمر بالمعروف والإرشاد إلى المصالح في كل حال وموطن. وفيها أن تحية المسجد ركعتان وأن نوافل النهار ركعتان وأن تحية المسجد لا تفوت بالجلوس في حق جاهل حكمها وقد أطلق أصحابنا فواتها

*അർത്ഥം:* "ആവശ്യമെങ്കിൽ ഖതീബിന്നും മറ്റുള്ളവർക്കും ഖുതുബയുടെ ഇടയിൽ (ഖുതുബയോട് ബന്ധമില്ലാത്ത കാര്യം) സംസാരിക്കാം എന്നും ഈ ഹദീസിലുണ്ട്. അതുപോലെ ഖുതുബയുടെ സന്ദർഭമല്ലെങ്കിലും നല്ല കാര്യങ്ങൾ കൽപിക്കണമെന്നും നന്മയുള്ള കാര്യങ്ങളിലേക്ക് അവരെ വഴി വഴിനടത്തണമെന്നും പ്രസ്തുത ഹദീസിലുണ്ട്." *(ശറഹ്മുസ്ലിം 6/471)*

ഇനി *ശറഹുൽ മുഹദ്ദബിൽ* അദ്ദേഹം എഴുതുന്നത് കാണുക:

**(ശറഹുൽ മുഹദ്ദബ്: 4/521)**



وحكاهما المصنف وكثيرون او الاكثرون وجهين والصواب قولان (احدهما) انه مستحب ولا يجب لان الاصل عدم الوجوب ومقصود الخطبة الوعظ وهذا نصه فى الاملاء وممن نقله عن الاملاء الرافعى وغيره (والثانى) انه واجب وركن لا تصح الخطبة الا به وهذا نصه فى مختصر المزنى كما ذكره المصنف ونص عليه ايضا فى البويطى والام واختلفوا فى الاصح

*അർത്ഥം:* "ഖുതുബയുടെ മുഖ്യ ലക്ഷ്യം ഉപദേശമാണ്." *(ശറഹുൽ മുഹദ്ദബ്: 4/521)*

നോക്കൂ, ജുമുഅഃ ഖുതുബ എന്നുപറഞ്ഞാൽ കേവലം ദിക്റല്ല എന്നും, അത് ശ്രോതാക്കൾക്കാവശ്യമായ ഉപദേശ നിർദ്ദേശങ്ങൾ നൽകാനുള്ള വേദിയാണെന്നും, അതുകൊണ്ട് ജനങ്ങൾക്കാവശ്യമുള്ള മതപരമായ വിഷയങ്ങൾ അവരെ പഠിപ്പിക്കാനായിരിക്കണം അതിനെ ഉപയോഗപ്പെടുത്തേണ്ടത് എന്നും ശാഫിഈ മദ്ഹബിലെ ആധികാരിക പണ്ഡിതനായ ഇമാം നവവി(റ)യുടെ മേൽ പ്രസ്താവനകളിലൂടെ കൂടിതൽ വ്യക്തമായല്ലോ. മാത്രമല്ല. അദ്ദേഹം തന്റെ *ശറഹ് മുസ്ലിമിൽ* 'ജുമുഅഃ ഖുതുബയിൽ മതകാര്യങ്ങൾ പഠിപ്പിക്കൽ' എന്ന ഒരു അധ്യായംതന്നെ നൽകിയിട്ടുണ്ട്. അപ്പോൾ നമ്മുടെ നാട്ടിലുള്ള 'ശാഫിഈ മദ്ഹബുകാർ' എന്നവകാശപ്പെടുന്നവരുടെ പള്ളികളിൽ ജുമുഅഃ ഖുതുബ എന്ന പേരിൽ നടക്കുന്ന, ജനങ്ങൾക്കാർക്കും മനസ്സിലാകാത്ത ഏട്വായനക്ക് സ്വന്തം മദ്ഹബിന്റേപോലും പിൻബലമില്ലെന്ന് ഇതോടെ കൂടുതൽ തെളിഞ്ഞു!!

14

# സൽകർമങ്ങൾക്ക് പ്രമാണങ്ങളുടെ പിൻബലം അനിവാര്യം

ഇമാം നവവി(റ) എഴുതുന്നു:

**(മിൻഹാജുത്ത്വാലിബീൻ: പേ: 5)**



ثم يستنشق بأخرى ثلاثا ويبالغ فيهما غير الصائم (قلت) الأظهر تفضيل الجمع بثلاث غرف يتمضمض من كل ثم يستنشق والله أعلم، وتثليث الغسل والمسح ويأخذ الشاك باليقين. ومسح كل رأسه ثم أذنيه فإن عسر رفع العمامة كمل بالمسح عليها وتخليل اللحية الكثة وأصابعه وتقديم اليمنى وإطالة غرته وتحجيله والموالاة وأوجبها القديم وترك الاستعانة والنفض وكذا التنشيف في الأصح ويقول بعده أشهد أن لا إله إلا الله وحده لا شريك له وأشهد أن محمدا عبده ورسوله اللهم اجعلني من التوابين واجعلني من المتطهرين سبحانك اللهم وبحمدك أشهد أن لا إله إلا أنت أستغفرك وأتوب إليك، <u>وحذفت دعاء الأعضاء إذ لا أصل له</u>.

*അർത്ഥം:* "(വുളൂഅ് ചെയ്യുമ്പോൾ) ഓരോ അവയവങ്ങൾ കഴുകുമ്പോഴും ചൊല്ലണമെന്ന പ്രാർത്ഥന ഞാൻ ഒഴിവാക്കിയത് അതിന് മതത്തിൽ അടിസ്ഥാനമില്ലാത്തതിനാലാണ് " *(മിൻഹാജുത്വാലിബീൻ: പേ.5)*

ചിന്തിക്കുക! ഇവിടെ ഇമാം നനവി(റ) ഒരു പ്രാർത്ഥനയാണ് ഒഴിവാക്കിയിട്ടുള്ളത്! വുളു എടുക്കുമ്പോൾ ഓരോ അവയവങ്ങളും കഴുകുമ്പോഴുള്ള അർത്ഥവത്തായ പ്രാർത്ഥന!! അതിനദ്ദേഹം പറയുന്ന തെളിവ്, ഈ പ്രാർത്ഥന പ്രമാണങ്ങളിൽ സ്ഥിരപ്പെട്ടിട്ടില്ല എന്നതാണ്. അപ്പോൾ, മതപരമായ, ചെറുതും വലുതുമായ ഏത് കാര്യത്തിനും ഇസ്‌ലാമിക പ്രമാണങ്ങളുടെ പിൻബലം ആവശ്യമാണെന്നും ഒരു പ്രാർത്ഥന പോലും 'നല്ലത്' എന്ന അടിസ്ഥാനത്തിൽ മാത്രം മതത്തിൽ ചേർക്കാൻ പാടില്ലെന്നും ഇതിൽനിന്നും വ്യക്തമായി. ഈ പ്രഖ്യാപനത്തിലൂടെ ഇമാം നവവി(റ) സമസ്തക്കാരുടെ ഒരു വലിയ അടിത്തറയാണ് പിഴുതെറിയുന്നത്! കാരണം അവർ ചെയ്യുന്ന ഒട്ടുമിക്ക ആചാരാനുഷ്ഠാനങ്ങൾക്കും ഒരു ദുർബലഹദീസിന്റെ പോലും പിൻബലമില്ലെന്ന് അവർക്കുതന്നെ അറിയാം. (ഉദാ:- നബിദിനാഘോഷം, കൂട്ടുപ്രാർത്ഥന, ജാറംമൂടൽ...) എന്നിട്ടും അവയൊക്കെ അവർ ന്യായീകരിക്കാറുള്ളത് 'നല്ലതല്ലേ...' എന്ന് പറഞ്ഞുകൊണ്ടാണ്. എന്നാൽ, ഈ 'ന്യായ'ത്തിന് ഇസ്‌ലാമിൽ യാതൊരു അടിസ്ഥാനവുമില്ലെന്നും പ്രമാണങ്ങളിൽ സ്ഥിരപ്പെടാത്ത കാര്യങ്ങൾ എത്ര നല്ലതാണെങ്കിലും തള്ളിക്കളയണമെന്നും മേൽ പ്രഖ്യാപനത്തിലൂടെ മദ്ഹബിലെ ആധികാരിക പണ്ഡിതനായ ഇമാം നവവി(റ) പഠിപ്പിക്കുന്നു! ഈ അടിസ്ഥാനം വെച്ചു നോക്കിയാൽ കേരളസുന്നികളുടെ ഏത് ആചാരമാണ് ഇസ്‌ലാമികമാവുക?

15

# സഹായതേട്ടം അല്ലാഹുവിനോടുമാത്രം

ഓരോ സൃഷ്ടികളും അവരവർക്ക് നൽകപ്പെട്ട കഴിവിന്റെ അടിസ്ഥാനത്തിൽ തങ്ങളുടെ സഹജീവികളെ (പുണ്യത്തിന്റെയും ഭക്തിയുടെയും അടിസ്ഥാനത്തിൽ -തെറ്റായ കാര്യങ്ങൾക്കൊഴികെ) പരസ്പരം സഹായിക്കാൻ ബാധ്യസ്ഥരാണ്. (ഉദാ:- ഒരു അന്ധനെ റോഡ് മുറിച്ചുകടക്കാൻവേണ്ടി കൈപിടിച്ച് സഹായിക്കൽ, വല്ലതും വായ്പയായോ ദാനമായോ ചോദിക്കുന്നവർക്ക് കഴിവിൽപെട്ട സഹായം ചെയ്യൽ) ഇത്തരം സഹായങ്ങൾതന്നെ കേവലം അനുവദനീയമായതും നിർബന്ധമായതുമുണ്ട്. ഓരോ വിഷയങ്ങളുടെയും പ്രാധാന്യവും സന്ദർഭവുമാണ് അത് തീരുമാനിക്കുന്നത്.

എന്നാൽ, ഒരു സൃഷ്ടിക്കും അല്ലാഹു കഴിവ് നൽകിയിട്ടില്ലാത്ത കാര്യങ്ങളിൽ -സൃഷ്ടികളുടെ കഴിവിനതീതമായ കാര്യങ്ങളിൽ- (ഉദാ:- രോഗം സുഖപ്പെടുത്തൽ, സന്താനത്തെ നൽകൽ, ഹിദായത്തിലാക്കൽ, നരകത്തിൽ നിന്ന് രക്ഷപ്പെടുത്തൽ, മഴ വർഷിപ്പിക്കൽ... തുടങ്ങിയ എന്തെല്ലാം കാര്യങ്ങളുണ്ടോ അതെല്ലാം) അല്ലാഹുവിനോട് മാത്രമേ ചോദിക്കാൻ പാടുള്ളൂ. സൃഷ്ടികൾ എത്ര ശ്രേഷ്ഠരായിരുന്നാലും അത്തരം കാര്യങ്ങൾ അവരോട് ചോദിക്കൽ ശിർക്കാണ്. ഇതാണ് ഇസ്‌ലാം പഠിപ്പിക്കുന്നത്. ഇക്കാര്യം മഹാനായ ഇമാം നവവി(റ) തന്നെ ഒരു ഹദീസിനെ വ്യാഖ്യാനിച്ചുകൊണ്ട് ("നീ വല്ലവരോടും വല്ലകാര്യങ്ങളും ചോദിക്കുകയാണെങ്കിൽ അല്ലാഹുവിനോട്(ആദ്യം) ചോദിക്കുക. നീ വല്ല കാര്യത്തിനും സഹായം ചോദിക്കുകയാണെങ്കിൽ അല്ലാഹുവിനോട് ചോദിക്കുക!" *(തിർമുദി ഹദീസ് നമ്പർ: 6516)* എഴുതുന്നത് പ്രത്യേകം ശ്രദ്ധിക്കുക:

**(ശറഹ് അർബഈന ഹദീസ് പേജ്: 53. ഇമാം നവവി(റ))**



( قوله ) صلى الله عليه وسلم « اذا سألت فاسأل الله » إشارة الى أن
العبد لا ينبغي له أن يعلق سره بغير الله بل يتوكل عليه في سائر أموره
ثم ان كانت الحاجة التي يسألهـا لم تجر العادة بجريانها على أيدي خلقه
كطلب الهداية والعلم والفهم في القرآن والسنة وشفاء المرض وحصول
العافية من بلاء الدنيا وعذاب الآخرة سأل ربه ذلك . وان كانت الحاجة
التي يسألها جرت العادة أن الله سبحانه وتعـالى يجريها على أيدي خلقه
كالحاجات المتعلقة بأصحـاب الحرف والصنائع وولاة الأمور سأل الله
تعالى أن يعطف عليه قلوبهم فيقول: اللهم حنن علينا قلوب عبادك وإمائك
وما أشبه ذلك ولا يدعو الله تعالى باستغنـائه عن الخلق لأنه صلى الله
٥٣

*അർത്ഥം*: “നീ ചോദിക്കുകയാണെങ്കിൽ അല്ലാഹുവിനോട് ചോദിക്കുക എന്ന നബിവചനം സൂചിപ്പിക്കുന്നത്, ഒരു അടിമക്കും തന്റെ മനസ്സിനെ അല്ലാഹു അല്ലാത്തവരോട് ബന്ധിപ്പിച്ചുകൂടാ എന്നാണ്. എന്നുമാത്രമല്ല, തന്റെ എല്ലാ കാര്യത്തിലും അവൻ അല്ലാഹുവിനെ അവലംബിക്കണം എന്നാണ്. (പിന്നീട്)അവൻ ചോദിക്കുന്ന ആവശ്യം സാധാരണയായി സൃഷ്ടികളുടെ കൈകളിലൂടെ നേരിട്ട് നടക്കുന്നവയ ല്ലെങ്കിൽ അത് അല്ലാഹുവിനോട് തന്നെ ചോദിക്കണം. സന്മാർഗ്ഗ ലബ്ദി, വിജ്ഞാനം ലഭിക്കുക, ഖുർആനിലും സുന്നത്തിലും അറിവ് ലഭിക്കുക, രോഗശമനം ആരോഗ്യം എന്നിവ ലഭിക്കുക, ഭൗതിക പരീക്ഷണങ്ങളിൽ നിന്ന് സൗഖ്യം ലഭിക്കുക, പരലോക ശിക്ഷയിൽനിന്ന് മോക്ഷം ലഭിക്കുക ആദിയായവ ഉദാഹരണങ്ങളാണ്.

ഇനി അവന്റെ ആവശ്യം, സാധാരണഗതിയിൽ സൃഷ്ടികളുടെ കൈകളിലൂടെ നടക്കുന്നവയാണെങ്കിൽ, ഉദാഹരണം: തൊഴിലുടമകൾ, നിർമ്മാണശാലകളുടെ ഉടമ സ്ഥർ, ഭരണാധികാരികൾ എന്നിവരുമായി ബന്ധപ്പെട്ട കാര്യങ്ങളാണെങ്കിൽ. അവരുടെ മനസ്സുകളെ അവന്റെ(ചോദിക്കുന്നവരുടെ)മേൽ അനുകമ്പയുണ്ടാക്കാൻ വേണ്ടി അല്ലാ ഹുവിനോട് പ്രാർത്ഥിക്കണം.” *(ശറഹ് അർബഈന ഹദീസ് പേജ്: 53)*

നോക്കൂ! എത്ര വ്യക്തവും കൃത്യവുമാണ് തൗഹീദിന്റെ പ്രഖ്യാപനം! സൃഷ്ടികളുടെ (ഇവിടെ ഉദ്ദേശിക്കുന്നത് മനുഷ്യന്റെ) കഴിവിൽ പെടാത്ത കാര്യങ്ങളിൽ ലഭിക്കേണ്ടുന്ന സഹായങ്ങൾ അല്ലാഹുവിനോടു മാത്രമേ ചോദിക്കാൻ പാടുള്ളൂ. അതൊരിക്കലും സൃഷ്ടികളോടായിക്കൂടാ എന്ന തൗഹീദിന്റെ ഗൗരവമേറിയ പ്രഖ്യാപനമാണ് ഇതിലൂടെ ഇമാം നവവി(റ) നടത്തിയിരിക്കുന്നത്.

എന്നിട്ടും നമ്മുടെ സമൂഹത്തിലെ വലിയൊരു പക്ഷവും, രോഗശമനത്തിനും സന്താന സൗഭാഗ്യത്തിനും ജീവിതത്തിൽ ബറകത്തുണ്ടാകാനുമെല്ലാം സഹായം തേടുന്നത് (പ്രാർത്ഥന) മരിച്ചുപോയ മഹാത്മാക്കളോടാണ്! അതിനെ ന്യായീകരി ക്കുകയാണ് പണ്ഡിതന്മാർ ചെയ്യുന്നതും!! അവരെല്ലാം ഇമാം നവവിയുടെ മേൽ വിശദീകരണത്തിൽ നിന്നും പാഠമുൾക്കൊണ്ട് യഥാർത്ഥ തൗഹീദിലേക്ക് കടന്നുവരാൻ തയ്യാറാകേണ്ടതുണ്ട്.



# അനുബന്ധം:

# രിയാളുസ്വാലിഹീൻ




**ഇമാം നവവി (റ)യുടെതന്നെ**

**'രിയാളുസ്സ്വാലിഹീ'നിൽ**

**നിന്നുള്ള ഏതാനും ഹദീസുകൾ**

# 1 സുന്നത്ത് മുറുകെ പിടിക്കുക

നമ്മുടെ മാതൃകാപുരുഷൻ നബി(ﷺ)യാണ്. അതിനാൽ അവിടുന്ന് നമ്മോട് കൽപ്പിച്ച കാര്യങ്ങളെല്ലാം ഒന്നൊഴിയാതെ ജീവിതത്തിൽ പകർത്താൻ നാം ബാധ്യസ്ഥരാണ്. ഇത് കേവലം ഐച്ഛികം എന്ന നിലക്കല്ല. മറിച്ച് നിർബന്ധമാണത്. ഇക്കാര്യം നബി(ﷺ)തന്നെ ഗൗരവപൂർവ്വം പഠിപ്പിച്ചത് ഇമാം നവവി(റ) ഉദ്ധരിക്കുന്നത് കാണുക:

**(രിയാളുസ്സ്വാലിഹീൻ പരിഭാഷ പേജ്: 144, പരിഭാഷകർ: അബുൽകലാം ഫൈസി, അലവിക്കുട്ടി ഫൈസി)**



രിയാളുസ്സ്വാലിഹീൻ പരിഭാഷ — ഹദീസ് നമ്പർ: 156 - 157

١٥٦ ـ فالأول: عن أبي هريرة رَضِيَ الله عنه عن النبي ﷺ قال: «دَعُوني ما تَرَكْتُكُم، إنَّما أهلَكَ مَن كانَ قَبلَكُم كَثرَةُ سُؤالِهِم، واختِلافُهُم عَلى أنبِيائِهِم، فإذا نَهَيتُكُم عَن شَيءٍ فاجتَنِبوهُ وإذا أمَرتُكُم بِأمرٍ فأتوا مِنهُ ما استَطَعتُم». متفق عليه.

156- അബൂഹുറൈറ (റ) നിവേദനം: നബി(സ്വ) പറഞ്ഞു: ഞാൻ നിങ്ങളോടു (പറയാതെ) ഒഴിവാക്കിയ കാരങ്ങളെക്കുറിച്ച് എന്നോട് അന്വേഷിക്കാതിരിക്കുക. നിങ്ങളുടെ പൂർവികരെ നശിപ്പിക്കാൻ കാരണം അവരുടെ അനാവശ്യചോദ്യങ്ങളും നബിമാരോടുള്ള എതിർപ്പുമായിരുന്നു. ഞാൻ നിങ്ങൾക്കു വല്ല കാര്യവും നിരോധിച്ചാൽ അതു നിങ്ങൾ വർജിക്കുകയും എന്തെങ്കിലും കൽപ്പിച്ചാൽ പരമാവധി അത് പ്രവർത്തിക്കുകയും ചെയ്യുക. (ബുഖാരി: 13/219, 220 മുസ്‌ലിം: 133)

**(രിയാളുസ്സ്വാലിഹീൻ പരിഭാഷ പേജ്: 145. പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ)**



രിയാളുസ്സ്വാലിഹീൻ പരിഭാഷ — ഹദീസ് നമ്പർ: 157 - 160

١٥٨ ـ الثالث: عَن أبي هريرة رَضِيَ الله عنه أنّ رسول الله ﷺ قالَ: «كُلُّ أُمَّتِي يَدخُلونَ الجَنَّةَ إلاّ مَن أبى». قيلَ: وَمَن يَأبى يا رسول الله؟ قالَ: «مَن أطاعَني دَخَلَ الجنَّةَ، وَمَن عَصاني فَقَد أبى». رواه البخاري.

158- അബൂഹുറൈറ(റ) നിവേദനം: റസൂൽ(സ്വ) പറഞ്ഞു: ധിക്കരിച്ചവരൊഴികെ എന്റെ സമുദായത്തിലെ എല്ലാവരും സ്വർഗത്തിൽ പ്രവേശിക്കും. അപ്പോൾ ചോദ്യമുണ്ടായി: ആരാണു റസൂലേ, ധിക്കരിച്ചവർ? റസൂൽ(സ്വ) പറഞ്ഞു: എന്നെ അനുസരിച്ചവർ സ്വർഗത്തിൽ പ്രവേശിക്കും, എന്നെ അനുസരിക്കാത്തവർ എന്നെ ധിക്കരിച്ചവരാണ്. (ബുഖാരി: 13/214)

അപ്പോൾ, നാം നമ്മുടെ മാതൃകാപുരുഷനായി കണക്കാക്കേണ്ടതും അനുധാവനം ചെയ്യേണ്ടതും നബി(ﷺ)യെയായിരിക്കണമെന്നാണ് മേൽ ഹദീസുകൾ പഠിപ്പിക്കുന്നത്. എന്നാൽ, എന്താണ് ഇന്നത്തെ നമ്മുടെ സമൂഹത്തിന്റെ അവസ്ഥ?! ഈ രംഗത്ത് നബി(ﷺ)ക്ക് നൽകുന്നതിനേക്കാൾ സ്ഥാനം മദ്ഹബിന്റെ പണ്ഡിതന്മാർക്കല്ലേ അവർ നൽകുന്നത്?! സുന്നത്തിൽ സ്ഥിരപ്പെട്ട നിരവധി കാര്യങ്ങൾ കാണിച്ചുകൊടുത്താലും അവർ പ്രതികരിക്കുക 'നിങ്ങൾ പറയുന്നതൊക്കെ ശരിതന്നെ, പക്ഷെ മദ്ഹബിന്റെ പണ്ഡിതന്മാർ ഇങ്ങനെയാണ് പറഞ്ഞിട്ടുള്ളത്; അതിനാൽ അതാണ് ഞങ്ങളുൾക്കൊള്ളുന്നത്' എന്നാണ്. അതിനാൽ അത്തരം ആളുകളോട് പുനർവിചിന്തനം നടത്താനും സുന്നത്തിലേക്ക് മടങ്ങാനും ആഹ്വാനം ചെയ്യുകയാണ് ഇമാം നവവി(റ) മേൽ ഹദീസുകളുദ്ധരിക്കുന്നതിലൂടെ ഇവിടെ ചെയ്യുന്നത്.

## 2 ബിദ്അത്ത് വർജ്ജിക്കുക!

നബി(ﷺ)യുടെ സുന്നത്ത് (ചര്യ) പിൻപറ്റുന്നതുപോലെതന്നെ നാം കൂടുതൽ ഗൗരവത്തോടെ ശ്രദ്ധിക്കേണ്ടുന്ന മറ്റൊരു സംഗതിയാണ്, നബി(ﷺ)യുടെ മാതൃകയില്ലാതെ മതത്തിലേക്ക് പുതുതായി കൂട്ടിച്ചേർത്ത സംഗതികൾ (ബിദ്അത്തുകൾ) ഉപേക്ഷിക്കണമെന്നതും. കാരണം, ഇസ്‌ലാം സമ്പൂർണ്ണമാണ്. മനുഷ്യനെ സ്വർഗ്ഗത്തിലേക്ക് നയിക്കുന്നതും നരകത്തിൽനിന്ന് അകറ്റുന്നതുമായ എല്ലാ ചെറുതും വലുതുമായ സംഗതികളും കൃത്യമായും കണിശമായും പഠിപ്പിച്ചുകൊണ്ടാണ് നബി(ﷺ) നമ്മിൽനിന്നും വിട പറഞ്ഞത്. അതുകൊണ്ടുതന്നെ ആ പ്രവാചകൻ പഠിപ്പിക്കാത്ത ഒരു സംഗതി മതത്തിലേക്ക് ആര് കൊണ്ടുവന്നാലും! അത് എത്ര നൂറ്റാണ്ടുകളുടെ പാരമ്പര്യത്തോടെ ചെയ്തുവരുന്നതാണെങ്കിലും! എത്രവലിയ ഭൂരിപക്ഷത്തിന്റെ പിന്തുണ അതിനുണ്ടെങ്കലും! ഏത് മഹാന്റെ ഗ്രന്ഥത്തിൽ വന്നതാണെങ്കിലും! അതിനാണ് ബിദ്അത്ത് എന്നു പറയുന്നത്. അത് കയ്യൊഴിക്കൽ നിർബന്ധമാണ്. നബി(ﷺ)യുടെ ഈ വിഷയകമായ ഒരു താക്കീത് ഇമാം നവവി(റ) ഉദ്ധരിക്കുന്നത് കാണുക:

**(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 129. പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ)**



129 രിയാളുസ്സ്വാലിഹീൻ

١٦٩/١– عن عائشة رضي الله عنها ، قالت : قَالَ رسولُ الله ﷺ :
« مَنْ أَحْدَثَ فِي أَمْرِنا هٰذا ما لَيْسَ مِنْهُ فَهُوَ رَدٌّ » متفق عليه .

169. ഹസ്റത്ത് ആയിശ(റ)ൽ നിന്ന് നിവേദനം. നബി(സ) പറഞ്ഞു: "നമ്മുടെ ഈ മതത്തിൽ ആരെങ്കിലും എന്തെങ്കിലും പുതുതായി ഉണ്ടാക്കിയാൽ അത് തള്ളപ്പെടേണ്ടതാണ്." (മുത്തഫഖുൻ അലൈഹി)

وفي رواية لمسلم : « مَنْ عَمِلَ عَمَلاً لَيْسَ عَلَيْهِ أَمْرُنا فَهُوَ رَدٌّ » .

മുസ്‌ലിമിന്റെ ഒരു റിപ്പോർട്ടിൽ ഇങ്ങനെയാണുള്ളത്: "നമ്മുടെ നിർദ്ദേശമില്ലാതെ ഒരു കാര്യം ആരെങ്കിലും പ്രവർത്തിച്ചാൽ അത് അസ്വീകാര്യമാണ്."

**(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 124. പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ)**



രിയാളുസ്സ്വാലിഹീൻ 124

أَلا وَإِنَّ أَوَّلَ الْخَلائِقِ يُكْسَى يَوْمَ الْقِيامَةِ إِبْرَاهِيمُ ، ﷺ ، أَلا وَإِنَّهُ سَيُجَاءُ بِرِجَالٍ مِنْ أُمَّتِي فَيُؤْخَذُ بِهِمْ ذَاتَ الشِّمَالِ ، فَأَقُولُ : يَا رَبِّ أَصْحَابِي ، فَيُقَالُ : إِنَّكَ لا تَدْرِي مَا أَحْدَثُوا بَعْدَكَ

അറിയുക. സൃഷ്ടികളിൽ ആദ്യമായി അന്ത്യദിനത്തിൽ വസ്ത്രം ധരിപ്പിക്കപ്പെടുന്നത് ഹസ്റത്ത് ഇബ്റാഹീം നബി(അ) ആയിരിക്കും. അറിയുക, എന്റെ സമുദായത്തിൽപ്പെട്ട കുറെയാളുകളെ പരലോകത്ത് ഹാജരാക്കപ്പെടുകയും, ഇടതു ഭാഗത്ത് (നരകത്തിനടുത്ത്) നിറുത്തപ്പെടുകയും ചെയ്യും. അപ്പോൾ ഞാൻ പറയും: "നാഥാ, ഇവരെന്റെ അനുയായികളാണ്." അപ്പോൾ പറയപ്പെടും: "താങ്കൾക്ക് ശേഷം ഇവർ എന്തെല്ലാം അനാചാരങ്ങളാണുണ്ടാക്കിയതെന്ന് താങ്കൾക്കറിയില്ല."

**(രിയാളുസ്സ്വാലിഹീൻ പരിഭാഷ പേജ്: 153, പരിഭാഷകർ: അബുൽകലാം ഫൈസി, അലവിക്കുട്ടി ഫൈസി)**



രിയാളുസ്വാലിഹീൻ പരിഭാഷ — ഹദീസ് നമ്പർ: 169 - 170

١٧٠ ـ وعن جابر رضي الله عنه قال: كان رسولُ الله ﷺ إذا خطبَ احمرَّتْ عيناهُ وعلا صوتُهُ واشتدَّ غضبُهُ حتى كأنَّهُ منذِرُ جيشٍ[1] يقولُ: «صبَّحكُم ومسَّاكُم» ويقولُ: «بُعِثْتُ أنا والساعةَ كهاتَيْنِ» ويقرنُ بينَ أُصبعَيْهِ السبّابةِ والوسطى ويقولُ: «أمّا بعدُ فإنَّ خيرَ الحديثِ كتابُ الله وخيرَ الهدْيِ هدْيُ محمدٍ ﷺ وشرَّ الأمورِ محدثاتُها وكلُّ بدعةٍ ضلالةٌ» ثُمَّ يقولُ: «أنا أولى بكلِّ مؤمنٍ من نفسِهِ. من تركَ مالاً فلأهلِهِ، ومن تركَ دَيْناً أو ضَياعاً[2] فإليَّ وعليَّ» رواه مسلم.

170– ജാബിർ(റ) നിവേദനം: റസൂൽ(സ) പ്രസംഗിക്കുമ്പോൾ അടുത്ത ദിവസം രാവിലെയോ വൈകുന്നേരമോ ശത്രു സേനയുടെ ആക്രമണമുണ്ടാവുമെന്നു മുന്നറിയിപ്പു നൽകുന്നവനെപ്പോലെ രോഷാകുലനാകുകയും ശബ്ദം ഉയരുകയും കണ്ണുകൾ ചുവന്നു തുടുക്കുകയും ചെയ്യാറുണ്ടായിരുന്നു. ഞാനും അന്ത്യദിനവും ഈ രണ്ടു വിരലുകൾ പോലെ (അടുത്താണ്) നിയോഗിക്കപ്പെട്ടിരിക്കുന്നതെന്നു പറഞ്ഞ് തന്റെ നടുവിരലും ചൂണ്ടുവിരലും അടുപ്പിച്ചു കാണിച്ചു കൊണ്ട് റസൂൽ (സ) പ്രസ്താവിച്ചു: പ്രാരംഭമുറകൾക്കു ശേഷം ഞാൻ പറയുന്നു: വചനങ്ങളിലുത്തമം അല്ലാഹുവിന്റെ കിതാബും ചര്യകളിലുത്തമം മുഹമ്മദ് നബി(സ)യുടെ ചര്യയുമാണ്. ദീനിൽ നിർമിച്ചുണ്ടാക്കിയതാണ് ഏറ്റവും മോശമായ കാര്യം. എല്ലാ ബിദ്അത്തും ദുർമാർഗമാണ്. എല്ലാ സത്യവിശ്വാസികൾക്കും സ്വശരീരത്തെക്കാൾ ബന്ധപ്പെട്ടവനാണ് ഞാൻ. ആരെങ്കിലും സമ്പത്ത് വിട്ടേച്ചുപോയിട്ടുണ്ടെങ്കിൽ അതവന്റ കുടുംബത്തിനുള്ളതാണ്. എന്നാൽ കടമോ നിരാലംബരായ കുടുംബമോ ആണു വിട്ടേച്ചു പോയതെങ്കിൽ അതിന്റ ചുമതല എന്നിലർപ്പിതവും അതെന്റെ ബാധ്യതയുമാണ്. (മുസ്ലിം: 867)

**(രിയാളുസ്സ്വാലിഹീൻ പരിഭാഷ പേജ്: 121. പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ)**




121 — രിയാളുസ്സ്വാലിഹീൻ

قال: «أوصيكُم بتقوى الله، والسمعِ والطاعةِ وإنْ تأمَّرَ عليكُم عبدٌ، وإنَّهُ مَن يعِشْ منكُم فسيرى اختلافاً كثيراً. فعليكُم بسُنَّتي وسُنَّةِ الخُلفاءِ الراشدينَ المهديِّينَ، عضُّوا عليها بالنواجذِ، وإيّاكُم ومُحدثاتِ الأمورِ فإنَّ كلَّ بدعةٍ ضلالةٌ» رواه أبو داود، والترمذي وقال: حديث حسن صحيح

നബി(സ) പറഞ്ഞു: "അല്ലാഹുവോട് ഭയഭക്തിയോടെ ജീവിക്കാനും, ഒരു നീഗ്രോ അടിമ തന്നെ അമീറായി വന്നാലും അദ്ദേഹത്തെ അനുസരിക്കാനും നിങ്ങളെ ഞാൻ ഉപദേശിക്കുന്നു. നിങ്ങളിൽ നിന്ന് ജീവിച്ചിരിക്കുന്നവർക്ക് ധാരാളം അഭിപ്രായ വ്യത്യാസം കാണാൻ കഴിയും. അപ്പോൾ എന്റെയും സദ്‌വൃത്തരും വിവേകികളുമായ ഖലീഫമാരുടെയും ചര്യ നിങ്ങൾ പിന്തുടരുക. അണപ്പല്ലുകൾ കൊണ്ട് നിങ്ങളവ കടിച്ചു പിടിക്കുവീൻ. (മതത്തിൽ) നിർമ്മിക്കപ്പെട്ട കാര്യങ്ങൾ നിങ്ങൾ വർജ്ജിക്കണം. എന്തുകൊണ്ടെന്നാൽ നൂതനമായി നിർമ്മിക്കപ്പെട്ട എല്ലാ കാര്യങ്ങളും അനാചാരമാണ്." (അബൂദാവൂദ്, തുർമുദി)

ചിന്തിക്കുക! നബി(ﷺ)യുടെ മാതൃകയില്ലാത്ത മതപരമായ കാര്യങ്ങളെല്ലാം ബിദ്അത്താ(അനാചാരം)ണെന്നും അവ ഉപേക്ഷിക്കണമെന്നും ഗൗരവപൂർവ്വം താക്കീത് ചെയ്യുന്ന പ്രവാചക വചനങ്ങളാണ് നാം വായിച്ചത്. അതിനാൽ അത്തരത്തിൽ വല്ലതും നമ്മുടെ ആചാര-അനുഷ്ഠാന രംഗത്തുണ്ടെങ്കിൽ അത് ഉപേക്ഷിക്കുവാനുള്ള ആർജ്ജവം നാം കാണിക്കുക. അതെത്ര നൂറ്റാണ്ടുകളുടെ പാരമ്പര്യത്തോടെ നാം ചെയ്തുവരുന്നതാണെങ്കിലുംശരി! അക്കാര്യമാണ് മേൽ പ്രവാചക വചനങ്ങളിലൂടെ ഇമാം നവവി(റ) നമ്മെ പഠിപ്പിക്കുന്നത്.

## 3 പശ്ചാത്താപം അല്ലാഹുവിനോട് മാത്രം

നമ്മുടെ നാട്ടിലൊക്കെ ഏറെ പ്രചാരം സിദ്ധിച്ച മാല-മൗലീദുകളിൽ അല്ലാഹുവല്ലാത്തവരോട് പാപമോചനത്തിനായി പ്രാർത്ഥിക്കുന്ന വരികൾ ധാരാളം കാണാൻ സാധിക്കും. മാത്രമല്ല, മഹാന്മാരുടെ മഖ്ബറകൾ സന്ദർശിക്കുന്ന പലരും തങ്ങൾ ചെയ്ത പാപങ്ങളെകുറിച്ച് ആ ഖബറാളിയോട് സങ്കടം പറയാറുണ്ട്. എന്നാൽ, ഇസ്‌ലാം പഠിപ്പിക്കുന്നത് അത് അല്ലാഹുവോട് മാത്രമേ പാടുള്ളൂ എന്നതാണ്. ഇമാം നവവി(റ) ഉദ്ധരിച്ച ചില നബിവചനങ്ങൾ കാണുക:

**(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 14, പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ)**



രിയാളുസ്വാലിഹീൻ 14

النَّبِيِّ ﷺ قال : « إن الله تعالى يَبْسُطُ يَدَهُ بِاللَّيْلِ لِيَتُوبَ مُسِيءُ النَّهَارِ ، وَيَبْسُطُ يَدَهُ بِالنَّهَارِ لِيَتُوبَ مُسِيءُ اللَّيْلِ حَتَّى تَطْلُعَ الشَّمْسُ مِنْ مَغْرِبِهَا » رواه مسلم .

16. അബൂമൂസൽ അശ്അരി(റ)യിൽ നിന്ന് നിവേദനം. നബി(സ) പറഞ്ഞു: "പകലത്തെ കുറ്റവാളികളുടെ പശ്ചാത്താപം സ്വീകരിക്കാൻ രാത്രിയിലും രാത്രിയിലെ കുറ്റവാളികളുടെ പശ്ചാത്താപം സ്വീകരിക്കാൻ പകലും അല്ലാഹു കൈനീട്ടിയിരിക്കുന്നു. സൂര്യൻ പടിഞ്ഞാറ് നിന്നുദിക്കുന്നത് വരെ (അന്ത്യനാൾ വരെ) ഇത് തുടരും." (മുസ്‌ലിം)

١٧/٥ – وَعَنْ أَبِي هُرَيْرَةَ رضي الله عنه قال : قَالَ رَسُولُ اللهِ ﷺ : « مَنْ تَابَ قَبْلَ أَنْ تَطْلُعَ الشَّمْسُ مِنْ مَغْرِبِهَا تَابَ اللهُ عَلَيْهِ » رواه مسلم [ ٢٧٠٣ ] .

17. അബൂഹുറയ്റ(റ)യിൽ നിന്ന് നിവേദനം. നബി(സ) പറഞ്ഞു: "സൂര്യൻ പടിഞ്ഞാറു നിന്നും ഉദിക്കുന്നതിന് മുമ്പ് ആരെങ്കിലും പശ്ചാത്തപിച്ചാൽ അല്ലാഹു ആ പശ്ചാത്താപം സ്വീകരിക്കുന്നതാണ്." (മുസ്‌ലിം)

١٨/٦ – وَعَنْ أَبِي عَبْدِ الرَّحْمنِ عَبْدِ اللهِ بن عُمَرَ بن الخَطَّاب رضي الله عنهما عن النَّبِيِّ ﷺ قال : « إِنَّ اللهَ عَزَّ وَجَلَّ يَقْبَلُ تَوْبَةَ العَبْدِ مَا لَمْ يُغَرْغِرْ » رواه الترمذي وقال : حديثٌ حسنٌ [ ٣٥٣٧ ] .

18. അബ്ദുല്ലാഹിബ്നു ഉമറി(റ)ൽ നിന്ന് നിവേദനം. നബി(സ) പറഞ്ഞു: "ജീവൻ തൊണ്ടക്കുഴിയിൽ എത്തുന്നതുവരെ ദാസന്റെ പശ്ചാത്താപം അല്ലാഹു സ്വീകരിക്കുന്നതാണ്. (തുർമുദി)

നബി(ﷺ)പോലും അല്ലാഹുവിനോട് ഇസ്തിഗ്ഫാർ നടത്തുന്നത് കാണുക:

**(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 49, പരിഭാഷകർ: അബുൽകലാം ഫൈസി, അലവിക്കുട്ടി ഫൈസി)**



രിയാളുസ്വാലിഹീൻ പരിഭാഷ — ഹദീസ് നമ്പർ: 013 - 015

١٣ـ وعَنْ أَبِي هُرَيْرَةَ رضي الله عنه قال: سَمِعْتُ رَسُولَ الله ﷺ يَقُولُ: «والله إنِّي لأَسْتَغْفِرُ الله وأَتُوبُ إِلَيْهِ فِي اليَوْمِ أَكْثَرَ مِن سَبْعِينَ مَرَّةً»، رواه البخاري.

١٤ـ وعَنِ الأَغَرِّ بنِ يَسَارٍ المزنِيِّ، رضي الله عنه، قال: قال رسول الله ﷺ: «يا أَيُّها النَّاسُ تُوبُوا إلى الله واسْتَغْفِرُوهُ فإنِّي أَتُوبُ فِي اليَوْمِ مِائَةَ مَرَّةٍ» رواه مسلم.

13- അബൂഹുറയ്റ(റ)നിവേദനം: റസൂൽ(സ)പറഞ്ഞു. അല്ലാഹുവാണ, ഞാൻ ദിവസവും എഴുപതിലധികം പ്രാവശ്യം അല്ലാഹുവിനോട് തൗബ ചെയ്യുകയും പാപമോചനം തേടുകയും ചെയ്യാറുണ്ട്. (ബുഖാരി:11/85, തുർമുദി: 32/55)

14- അഗർറ്(റ) നിവേദനം: റസൂൽ(സ) പറഞ്ഞു: നിങ്ങൾ അല്ലാഹുവിനോട് തൗബ ചെയ്യുകയും പാപമോചനം തേടുകയും ചെയ്യുക. നിശ്ചയം, ഞാൻ ദിവസവും നൂറുപ്രാവശ്യം തൗബ ചെയ്യുന്നു. (മുസ്‌ലിം:2702, അബൂദാവൂദ്:1515)

നബി(ﷺ) എല്ലാ പാപങ്ങളിൽനിന്നും സംരക്ഷണം നൽകപ്പെട്ട മഹാനാണ്. അതുകൊണ്ടുതന്നെ അവിടുന്ന് തെറ്റ്ചെയ്തതുകൊണ്ടല്ല ഇപ്രകാരം പശ്ചാത്താപ പ്രാർത്ഥന നടത്തുന്നത്. എന്നാൽ, നിത്യവും നിരവധി തെറ്റുകൾ അറിഞ്ഞും അറിയാതെയും ചെയ്യുന്ന നാമൊക്കെ അല്ലാഹുവിലേക്ക് പശ്ചാത്തപിച്ച് മടങ്ങുന്നതിൽ അമാന്തം കാണിക്കുന്നതെന്തിന്?

മാത്രമല്ല, നേരത്തെ സൂചിപ്പിച്ചതുപോലെ നമ്മുടെ നാട്ടിൽ ഏറെ പ്രചാരം സിദ്ധിച്ച മാല-മൗലീദുകളിൽ നബി(ﷺ)യോടുതന്നെ കുറ്റം ഏറ്റുപറയുന്ന വരികളെത്രയുണ്ട്. (ഉദാ:- മങ്കൂസ് മൗലീദിലെ *ഇർതക്കബ്തു...*) നൂറ്റാണ്ടുകൾക്കു മുമ്പ് വഫാത്തായ നബി(ﷺ)യോടുതന്നെ നേരിട്ട് സങ്കടവും പരാതിയും പറയുകയാണ് അതിലൂടെ ചെയ്യുന്നത്. അതും ഓരോ ദിവസവും നൂറുതവണ അല്ലാഹുവോട് പശ്ചാത്തപിക്കുന്ന നബിയോട്?! ഇതിലും വലിയ ധിക്കാരം മറ്റെന്താണ്? അതിനാൽ, പാപമോചനത്തിനും മറ്റും അല്ലാഹുവിനോടു മാത്രമേ തേടാൻ പാടുള്ളൂ എന്ന ഇസ്ലാമിന്റെ അടിസ്ഥാന സന്ദേശം പഠിപ്പിക്കുകയാണ് മേൽ ഹദീസുകളിലൂടെ ഇമാം നവവി(റ) ചെയ്യുന്നത്.

## 4 സഹായം തേട്ടം അല്ലാഹുവിനോട് മാത്രം

സൃഷ്ടികളായ നമ്മുടെ കഴിവിൽ പെടാത്ത സഹായങ്ങൾ അല്ലാഹുവിനോടു മാത്രമേ പാടുള്ളൂ. (ഉദാ:- എന്റെ രോഗം സുഖപ്പെടുത്തേണമേ, എനിക്കൊരു കുട്ടിയെ നൽകേണമേ.. എന്നിങ്ങനെയുള്ള അഭൗതികമായ സഹായങ്ങൾ) അതൊരിക്കലും സൃഷ്ടികളോട് ചോദിക്കാൻ പാടില്ല; ഈ വിഷയകമായ ചില ഹദീസുകൾ ഇമാം നവവി(റ) ഉദ്ധരിക്കുന്നത് കാണുക:

**(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 88, പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ)**




രിയാളുസ്സ്വാലിഹീൻ 88

٦/١٠٠- السادس : عن أبي هريرة رضي الله عنه قال : قَالَ رَسُولُ اللهِ ﷺ : « الْمُؤْمِنُ الْقَوِيُّ خَيْرٌ وَأَحَبُّ إِلَى اللهِ مِنَ الْمُؤْمِنِ الضَّعِيفِ وَفِي كُلٍّ خَيْرٌ . احْرِصْ عَلَى مَا يَنْفَعُكَ ، وَاسْتَعِنْ بِاللهِ وَلَا تَعْجِزْ . وَإِنْ أَصَابَكَ شَيْءٌ فَلَا تَقُلْ : لَوْ أَنِّي فَعَلْتُ كَانَ كَذَا وَكَذَا ؛ وَلَكِنْ قُلْ : قَدَّرَ اللهُ ، وَمَا شَاءَ فَعَلَ ؛ فَإِنَّ لَوْ تَفْتَحُ عَمَلَ الشَّيْطَانِ » . رواه مسلم [ ٢٦٦٤ ] .

100. ഹസ്രത്ത് അബൂഹുറയ്റ(റ)യിൽ നിന്ന് നിവേദനം. നബി(സ) പറഞ്ഞു: ദുർബ്ബലനായ വിശ്വാസിയെക്കാൾ ശക്തനായ വിശ്വാസിയാണ് അല്ലാഹുവിങ്കൽ ഏറ്റവും ഉത്തമനും പ്രിയങ്കരനും. എന്നാൽ ഈ രണ്ട് വിഭാഗങ്ങളിലും നന്മയുണ്ട്. നിനക്ക് ഉപകരിക്കുന്നതിനെ ആഗ്രഹിക്കുകയും അല്ലാഹുവോട് സഹായം തേടുകയും ചെയ്യുക. ദുർബ്ബലനാകരുത്. ഇനി നിനക്ക് എന്തെങ്കിലും തിന്മ ബാധിച്ചാൽ ഞാൻ അങ്ങനെ ചെയ്തിരുന്നെങ്കിൽ ഇങ്ങനെ സംഭവിക്കുമായിരുന്നു എന്നൊന്നും പറയരുത്. നേരെമറിച്ച് 'അല്ലാഹു ഉദ്ദേശിച്ചതും വിധിച്ചതും സംഭവിച്ചു' എന്ന് പറയുക. അങ്ങനെ ചെയ്തിരുന്നെങ്കിൽ ഇങ്ങനെ സംഭവിക്കുമായിരുന്നു എന്ന പ്രയോഗം പിശാചിന്റെ പ്രവർത്തനത്തെ സഹായിക്കുന്നതാണ്." (മുസ്ലിം)

(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 62, പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ)




രിയാളുസ്വാലിഹീൻ 62

٦٢/٣- الثالث: عَنْ ابْنِ عَبَّاسٍ، رضي الله عنهما، قال: كُنْتُ خَلْفَ النَّبِيِّ ﷺ، يَوْماً فَقَالَ: «يَا غُلامُ إِنِّي أُعَلِّمُكَ كَلِمَاتٍ: احْفَظِ اللهَ يَحْفَظْكَ، احْفَظِ اللهَ تَجِدْهُ تُجَاهَكَ، إِذَا سَأَلْتَ فَاسْأَلِ اللهَ، وَإِذَا اسْتَعَنْتَ فَاسْتَعِنْ بِاللهِ،

62. ഹ: അബ്ദുല്ലാഹിബ്നു അബ്ബാസി(റ)ൽ നിന്ന് നിവേദനം. അദ്ദേഹം പറഞ്ഞു: ഞാൻ ഒരു ദിവസം നബി(സ)യുടെ പുറകിലായിരുന്നു. അപ്പോൾ നബി(സ) എന്നോട് പറഞ്ഞു: "കുട്ടീ നിന്നെ ഞാൻ ചില കാര്യങ്ങൾ പഠിപ്പിക്കാം. നീ അല്ലാഹുവിനെ സൂക്ഷിച്ചു ജീവിക്കണം. അവൻ നിന്നെ കാത്തു രക്ഷിക്കും. നീ അവനെ സൂക്ഷിക്കുക. നിന്റെ മുന്നിൽ അവനെ കാണാം. നീ ചോദിക്കുകയാണെങ്കിൽ അല്ലാഹുവോടു ചോദിക്കുക. നീ സഹായമർത്ഥിക്കുകയാണെങ്കിൽ അവനോട് മാത്രം സഹായമർത്ഥിക്കുക."

നോക്കൂ, അല്ലാഹുവിനോട് മാത്രം സഹായമർത്ഥിക്കാനാണ് ഈ ഹദീസുകളിലൂടെ നബി(ﷺ) പഠിപ്പിച്ചിരിക്കുന്നത്. ഇവിടെ പറഞ്ഞ സഹായം നേരത്തെ നാം വിശദീകരിച്ച തരത്തിലുള്ളതാണ്താനും. എന്നിട്ടും 'ഇസ്തിഗാസ' എന്ന ഓമനപ്പേരിട്ടുകൊണ്ട് അല്ലാഹുവല്ലാത്തവരോട് (മരിച്ചുപോയ അമ്പിയാ-ഔലിയാക്കളോട്) നടത്തുന്നവരാണ് നമ്മളെങ്കിൽ അതിൽനിന്ന് പിന്തിരിയണമെന്നും അത് അല്ലാഹുവിലേക്ക് മാത്രം തിരിക്കണമെന്നും മേൽ ഹദീസുകളുദ്ധരിച്ചുകൊണ്ട് ഇമാം നവവി(റ) നമ്മെ പഠിപ്പിക്കുന്നു. ■

## 5 മാതൃകായോഗ്യരായ ഉത്തമ തലമുറ

(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 327, പരിഭാഷകർ: അബുൽകലാം ഫൈസി, അലവിക്കുട്ടി ഫൈസി)




രിയാളുസ്വാലിഹീൻ പരിഭാഷ ഹദീസ് നമ്പർ: 508 - 512

٥٠٩ - وعن عِمْرانَ بنِ الحُصَيْنِ رضي الله عنهما، عن النبي ﷺ أنه قال: «خَيْرُكُم قَرْنِي، ثُمَّ الَّذِينَ يَلُونَهُمْ، ثُمَّ الَّذِينَ يَلُونَهُمْ» قال عِمْرَانُ: فَمَا أدري قال النبي ﷺ مَرَّتَيْن أو ثلاثاً «ثُمَّ يَكُونُ بَعْدَهُمْ قَوْمٌ يَشْهَدُونَ ولا يُسْتَشْهَدُونَ(٢)، وَيَخُونُونَ وَلاَ يُؤْتَمَنُونَ، وَيَنْذِرُونَ وَلاَ يُوفُونَ، وَيَظْهَرُ فِيهِمُ السِّمَنُ». متفق عليه.

509- ഇംറാൻ(റ) നിവേദനം: നബി(സ) പറഞ്ഞു: നിങ്ങളിൽ ഉത്തമർ എന്റെ കാലക്കാരാണ്; പിന്നെ അവരോടടുത്തവരും പിന്നെ അവരോടടുത്തവരുമാണ്. (ഒന്നും രണ്ടും മൂന്നും നൂറ്റാണ്ടിലുള്ളവർ). ഇങ്ങനെ രണ്ടോ മൂന്നോ പ്രാവശ്യം ആവർത്തിച്ചു പറഞ്ഞ ശേഷം അവിടുന്നു തുടർന്നു: പിന്നെ അവർക്കു കുറേ പിൻഗാമികളുണ്ടാവും. ആവശ്യപ്പെടാതെതന്നെ അവർ സാക്ഷിനിൽക്കും, വഞ്ചിക്കും. ഒന്നും അവരെ വിശ്വസിച്ചേൽപ്പിക്കാൻ പറ്റുകയില്ല. അവർ നേർച്ച നേരും; പക്ഷേ വീടുകയില്ല. തടിച്ചുകൊഴുത്തവരായിരിക്കുമവർ. (ബുഖാരി: 5/190,191 മുസ്ലിം: 2535)

മതപരമായ കാര്യങ്ങളിൽ വിശുദ്ധ ഖുർആനും തിരുസുന്നതത്തും കഴിഞ്ഞാൽ പിന്നെ നാം മാതൃക സ്വീകരിക്കേണ്ടത് നബി(ﷺ) ഈ ഹദീസിലൂടെ പറഞ്ഞ സച്ചരിതരായ ആദ്യത്തെ മൂന്ന് തലമുറയിൽനിന്നാണ്. പ്രമാണങ്ങളെ സമീപിക്കേണ്ടതും പ്രസ്തുത മൂന്ന് തലമുറകൾ മനസ്സിലാക്കിയ രീതിയിലായിരിക്കണം. കാരണം അവരാണ് ഖുർആനും സുന്നത്തും ആദ്യം ഗ്രഹിച്ചവർ. അതുകൊണ്ടെല്ലാമാണ് അവരെ ഉത്തമ തലമുറക്കാർ എന്ന് നബി(ﷺ) വിശേഷിപ്പിച്ചത്. ■

# 6 അല്ലാഹുവല്ലാത്തവരെകൊണ്ട് സത്യം ചെയ്യൽ

അല്ലാഹുവിന്റെ പേരിൽ മാത്രമെ സത്യം ചെയ്യാൻ പാടുള്ളൂ. അല്ലാഹുവല്ലാത്തവരുടെ പേരിൽ സത്യം ചെയ്യൽ, അത് പ്രവാചകന്മാരെകൊണ്ടായാലും കഅ്ബയെ കൊണ്ടായാലും മറ്റാരെക്കൊണ്ടായാലും കുഫ്റും ശിർക്കുമാണ്. ഈ വിഷയകമായ ഏതാനും ഹദീസുകൾ ഇമാം നവവി(റ) ഉദ്ധരിക്കുന്നത് കാണുക:

**(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 862, പരിഭാഷകർ: അബുൽകലാം ഫൈസി, അലവിക്കുട്ടി ഫൈസി)**




രിയാളുസ്സ്വാലിഹീൻ പരിഭാഷ ഹദീസ് നമ്പർ: 1707 - 1708

٣١٤ ـ باب النهي عن الحلف بمخلوق

كالنبي والكعبة والملائكة والسماء والآباء والحياة والروح
والرأس ونعمة السلطان وتربة فلان والأمانة، وهي من أشدها نهياً

١٧٠٧ ـ عن ابن عمر رضي الله عنهما، عن النبي ﷺ، قال: «إنَّ الله تعالى يَنْهَاكُمْ أنْ تَحْلِفُوا بِآبَائِكُمْ، فَمَنْ كَانَ حَالِفاً، فَلْيَحْلِفْ بِالله، أَوْ لِيَصْمُتْ» متفق عليه.

وفي روايةٍ في الصحيح «فَمَنْ كَانَ حَالِفاً فَلاَ يَحْلِفْ إلاَّ بِالله، أَوْ لِيَسْكُتْ».

١٧٠٨ ـ وعن عبد الرحمن بن سَمُرَةَ رضي الله عنه قال: قال رسولُ الله ﷺ: «لاَ تَحْلِفُوا بِالطَّوَاغِي، وَلاَ بِآبَائِكُمْ» رواه مسلم.

«الطَّوَاغِي»: جَمْعُ طَاغِيَةٍ، وَهِيَ الأصْنَامُ. وَمِنْهُ الحَدِيثُ: «هٰذِهِ طَاغِيَةُ دَوْسٍ» أي: صَنَمُهُمْ وَمَعْبُودُهُمْ. وَرُوِيَ في غير مسلم: «بِالطَّوَاغِيتِ» جَمْعُ طَاغُوت، وَهُوَ الشَّيْطَانُ وَالصَّنَمُ.

## സത്യംചെയ്യൽ

1707- ഇബ്നു ഉമർ(റ)നിവേദനം. നബി(സ) പറഞ്ഞു: നിശ്ചയം, നിങ്ങൾ പിതാക്കളെക്കൊണ്ടു സത്യംചെയ്യുന്നത് അല്ലാഹു നിരോധിച്ചിരിക്കുന്നു. ആരെങ്കിലും സത്യം ചെയ്യുകയാണെങ്കിൽ അല്ലാഹുവിനെക്കൊണ്ടു സത്യം ചെയ്യുക; അല്ലെങ്കിൽ മൗനം പാലിക്കുക. (ബുഖാരി: 11/461, 462. മുസ്ലിം: 1646)

മറ്റൊരു നിവേദനം: നിങ്ങൾ സത്യം ചെയ്യുന്നുവെങ്കിൽ അല്ലാഹുവിനെക്കൊണ്ടല്ലാതെ സത്യം ചെയ്യരുത്; അല്ലെങ്കിൽ മൗനം പാലിക്കുക.

1708- അബ്ദുറഹ്മാനുബ്നു സമുറത്(റ) നിവേദനം. നബി(സ) പറഞ്ഞു: പിശാചുക്കളെക്കൊണ്ടും (ബിംബങ്ങളെക്കൊണ്ടും) നിങ്ങളുടെ പിതാക്കളെക്കൊണ്ടും നിങ്ങൾ സത്യം ചെയ്യരുത്. (മുസ്ലിം: 1648)

(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 863, പരിഭാഷകർ: അബുൽകലാം ഫൈസി, അലവിക്കുട്ടി ഫൈസി)

രിയാളുസ്സ്വാലിഹീൻ പരിഭാഷ — ഹദീസ് നമ്പർ: 1709 - 1711

١٧٠٩ ـ وعن بُرَيْدَةَ رضي الله عنه، أنَّ رسولَ الله ﷺ، قال: «مَنْ حَلَفَ بالأمَانَةِ فَلَيْسَ مِنَّا»(١) حديث صحيح، رواه أبو داود بإسناد صحيح.

١٧١٠ ـ وعنه، قال: قال رسولُ الله ﷺ: «مَنْ حَلَفَ فقالَ: إنِّي بَرِيءٌ مِنَ الإسْلاَمِ، فإنْ كَانَ كَاذِباً، فَهُوَ كَمَا قالَ، وَإنْ كَانَ صَادِقاً، فَلَنْ يَرْجِعَ إلَى الإسْلاَمِ سَالِماً» رواه أبو داود.

١٧١١ ـ وعن ابن عمر رضي الله عنهما، أنَّهُ سَمِعَ رَجُلاً يَقُولُ: لاَ وَالكَعْبَةِ، فقالَ ابْنُ عُمَرَ: لاَ تَحْلِفْ بِغَيْرِ الله، فَإنِّي سَمِعْتُ رسول الله ﷺ، يقولُ: «مَنْ حَلَفَ بِغَيْرِ الله، فَقَدْ كَفَرَ أوْ أشْرَكَ» رواه الترمذي وقال: حديث حسن.

وَفَسَّرَ بَعْضُ العُلَمَاءِ قَوْلَهُ: «كَفَرَ أوْ أشْرَكَ» عَلَى التَّغْلِيظِ، كما روي أنَّ النبيَّ ﷺ قال: «الرِّيَاءُ شِرْكٌ».




1709- ബുറൈദ(റ) നിവേദനം. നബി(സ) പറഞ്ഞു: അമാനത് (ഉത്തരവാദിത്തം, നിർഭയത്വം) കൊണ്ടു സത്യം ചെയ്യുന്നവൻ നമ്മിൽ പെട്ടവനല്ല. (അബൂദാവൂദ്: 3253)

1710- ബുറൈദ(റ) നിവേദനം: നബി(സ) പറഞ്ഞു: 'ഞാൻ ഇസ്‌ലാമിൽ നിന്നു തെറ്റിയവനാണ്' എന്നു പറഞ്ഞ് ആരെങ്കിലും സത്യംചെയ്താൽ അവൻ കളവാണു (സത്യം ചെയ്തു) പറഞ്ഞതെങ്കിൽ അപ്രകാരമായിത്തീരുന്നതാണ്. അവൻ പറഞ്ഞതു സത്യമാണെങ്കിലോ? പിന്നെയവൻ ഇസ്‌ലാമിലേക്കു പൂർണമായി മടങ്ങി വരുന്നതല്ല. (അബൂദാവൂദ്: 3258)

1711- ഇബ്നു ഉമർ(റ) നിവേദനം: ഒരാൾ 'കഅ്ബയാണ് സത്യം' എന്നു പറയുന്നത് ഇബ്നു ഉമർ(റ) കേട്ടു. അപ്പോൾ അദ്ദേഹം പറഞ്ഞു: അല്ലാഹുവല്ലാത്തവരെ കൊണ്ട് നീ സത്യം ചെയ്യരുത്. നിശ്ചയം, അല്ലാഹു അല്ലാത്തവരെക്കൊണ്ട് സത്യം ചെയ്യുന്നവൻ നിഷേധിയോ ബഹുദൈവവിശ്വാസിയോ ആയിപ്പോകുമെന്നു നബി (സ) പറഞ്ഞതു ഞാൻ കേട്ടിട്ടുണ്ട്. (വളരെ ഗുരുതരമാണെന്നർത്ഥം). (തുർമുദി: 1535)

നോക്കൂ, എത്രമാത്രം ഗൗരവമുള്ള സംഗതിയാണ് അല്ലാഹുവല്ലാത്തവരെ (സൃഷ്ടികളെ)ക്കൊണ്ടുള്ള സ്ത്യം ചെയ്യൽ! എന്നിട്ടും നമ്മുടെ സമൂഹം പല മഖ്ബറകളിലേക്കും സത്യം ചെയ്യാനായി പോകുന്നു! വിശുദ്ധ ഖുർആൻ പിടിച്ചും മറ്റുചില പ്രത്യേക സാധനങ്ങൾ പിടിച്ചും സത്യം ചെയ്യുന്നു. ഒരു പറ്റം പണ്ഡിതന്മാർ അതിനെയെല്ലാം ന്യായീകരിക്കുകയും ചെയ്യുന്നു. അതുകൊണ്ട്, അതെല്ലാം തെറ്റാണെന്നും ഒരുവേള, ശിർക്കും കുഫ്റുമാണെന്നും ഗൗരവപൂർവ്വം തിരിച്ചറിയുക! സത്യം ചെയ്യൽ അനിവാര്യമായ ഘട്ടമുണ്ടായാൽ അല്ലാഹുവിനെക്കൊണ്ട് (അവന്റെ വിശുദ്ധങ്ങളായ നാമങ്ങൾ പറഞ്ഞുകൊണ്ട്) സത്യം ചെയ്യുക. അതിലപ്പുറമുള്ള നീക്കം അപകടകരമാണെന്ന് മറക്കാതിരിക്കുക. ഇക്കാര്യങ്ങളാണ് മേൽ ഹദീസുകളിലൂടെ ഇമാം നവവി(റ) നമ്മെ പഠിപ്പിക്കുന്നത്.



## 7 ഖബർ കെട്ടിപ്പൊക്കൽ

ഖബർ ആരുടേതാണെങ്കിലും ഒരു ചാണിലധികം ഉയർത്തുന്നതിനെയും അതിന്മേൽ തേപ്പ് നടത്തുന്നതിനെയും നബി(ﷺ) വിരോധിച്ചിട്ടുണ്ട്. ഇമാം നവവി(റ) ഉദ്ധരിക്കുന്നത് കാണുക:

**(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 775, പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ)**




٣٤٨ – باب النهي عن تجصيص القبر والبناء عليه

*അദ്ധ്യായം 348*

### ഖബർ കെട്ടിയുയർത്തരുത്

١٧٦٧/١– عَنْ جَابِرٍ رَضِيَ اللهُ عَنْهُ ، قَالَ : نَهَى رَسُولُ اللهِ ﷺ أَنْ يُجَصَّصَ الْقَبْرُ ، وَأَنْ يُقْعَدَ عَلَيْهِ ، وَأَنْ يُبْنَى عَلَيْهِ . رواه مسلم [ ٩٧٠ ].

1767. ഹ: ജാബിറുബ്നു അബ്ദില്ലായിൽ നിന്ന് നിവേദനം. അദ്ദേഹം പറയുന്നു: "ഖബർ ചെത്തിത്തേക്കുന്നതും അതിന്മേൽ ഇരിക്കുന്നതും അതിന്മേൽ കെട്ടിടങ്ങളുണ്ടാക്കുന്നതും നബി(സ) വിലക്കിയിരിക്കുന്നു." (മുസ്ലിം)

അപ്പോൾ ഖബർ കെട്ടിപ്പൊക്കലും സിമന്റും പെയിന്റും തേച്ച് അലങ്കരിക്കലുമെല്ലാം നബി(ﷺ) വിരോധിച്ചിട്ടുള്ള സംഗതികളാണെന്ന് പഠിപ്പിക്കുകയാണ് ഇവിടെ നവവി ഇമാം ചെയ്തിരിക്കുന്നത്.

## 8 ഖബർ സിയാറത്തിന്റെ ലക്ഷ്യം



(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 330, പരിഭാഷകൻ: ഇമ്പിച്ചിക്കോയ തങ്ങൾ)

### ഖബർ സന്ദർശനം

٥٨١/١– عن بُرَيْدَةَ ، رضيَ اللهُ عنه ، قال : قال رسُولُ اللهِ ﷺ : « كُنْتُ نَهَيْتُكُمْ عَنْ زِيارَةِ القُبورِ فَزُورُوها » رواهُ مسلم [ ٩٧٧ ].

581. ഹ: ബുറൈദ(റ)യിൽ നിന്ന് നിവേദനം. നബി(സ) പറഞ്ഞിരിക്കുന്നു: "ഖബറുകൾ സന്ദർശിക്കുന്നതിൽ നിന്നും നിങ്ങളെ ഞാൻ വിലക്കിയിരുന്നു. ഇനി നിങ്ങൾ അവ സന്ദർശിച്ചു കൊള്ളുക." (മുസ്ലിം)

٥٧٩م/٢ - وفي رواية : « فَمَنْ أرادَ أنْ يزورَ القبورَ فَلْيَزُرْ ، فإنها تُذكِّرُنا الآخرة »

ഒരു റിപ്പോർട്ടിൽ ഇങ്ങനെയാണുള്ളത്. "ആരെങ്കിലും അവ സന്ദർശിക്കാനുദ്ദേശിക്കുന്നുവെങ്കിൽ സന്ദർശിച്ചു കൊള്ളട്ടെ. അവ പരലോകത്തെ ഓർമ്മിപ്പിക്കുന്നു."

ഇസ്ലാമിൽ ഖബർ സിയാറത്ത് സുന്നത്തുള്ള സംഗതിയാണ്. അതിന്റെ ലക്ഷ്യം മേൽ ഹദീസിൽ പറഞ്ഞതുപോലെ പരലോകത്തെ കുറിച്ചും മരണത്തെ കുറിച്ചും ഓർമയുണ്ടാക്കലുമാണ്. എന്നാൽ ഇന്ന് നമ്മുടെ സമൂഹം മഹാന്മാരുടെ ഖബർ സിയാറത്ത് (സിയാറത്ത് ടൂർ) നടത്തുന്നത് ഈ ലക്ഷ്യത്തിനുവേണ്ടിയാണോ? ഒരിക്കലുമല്ല! മറിച്ച്, ആഗ്രഹങ്ങൾ സഫലീകരിക്കാനും കഷ്ടതകൾക്ക് പരിഹാരമുണ്ടാകാനും രോഗശാന്തിക്കും സന്താന സൗഭാഗ്യത്തിനു വേണ്ടിയാണ്. അതിനാൽ അത്തരം തെറ്റായ പ്രവണതകൾ തിരുത്തണമെന്നും മേൽ പറഞ്ഞ ലക്ഷ്യങ്ങൾക്കുവേണ്ടി യായിരിക്കണമെന്നും ഇമാം നവവി(റ) ഈ ഹദീസുകളിലൂടെ നമ്മെ പഠിപ്പിക്കുന്നു.

## 9 കണക്കുനോട്ടക്കാരനെ സമീപിക്കൽ

ഇസ്‌ലാം പ്രത്യേകം വിരോധിച്ച മറ്റൊന്നാണ് ഭാവിയറിയാനും നഷ്ടപ്പെട്ട സാധനങ്ങൾ തിരിച്ചുകിട്ടാനും മറ്റും കണക്കുനോട്ടക്കാരെയും ജോത്സ്യന്മാരെയും അത്തരം കഴിവുകൾ ആരോപിക്കപ്പെടുന്ന തങ്ങന്മാരെയും ബീവിമാരെയുമെല്ലാം സമീപിക്കൽ. ഇമാം നവവി(റ) ഉദ്ധരിക്കുന്നത് കാണുക:

**(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 738,739. പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ)**

*അദ്ധ്യായം 303*

### ജോത്സ്യരെ സമീപിക്കരുത്

١٦٦٩/٢– وَعَن صَفِيَّةَ بِنتِ أَبي عُبَيْدٍ ، عَنْ بَعْضِ أَزْوَاجِ النَّبِيِّ ﷺ وَرَضِيَ اللهُ عَنْهَا عَنِ النَّبِيِّ ﷺ قَالَ : « مَنْ أَتَى عَرَّافاً فَسَأَلَهُ عَنْ شَيْءٍ ، فَصَدَّقَهُ ، لَمْ تُقْبَلْ لَهُ صَلاةُ أَرْبَعِينَ يَوْماً » رَوَاهُ مُسْلِم [ ٢٢٣٠ ] .

1669. ഹ: സഫിയ്യ ബിന്തു അബൂഉബൈദി(റ)ൽ നിന്ന് നിവേദനം. നബി(സ) പറഞ്ഞു: "ആരെങ്കിലും ജോത്സ്യന്റെ അടുത്ത് ചെന്ന് എന്തെങ്കിലും ചോദിക്കുകയും ജോത്സ്യൻ പറഞ്ഞത് സ്വീകരിക്കുകയും ചെയ്താൽ നാൽപത് ദിവസത്തെ അവന്റെ നിസ്കാരം സ്വീകരിക്കപ്പെടുകയില്ല." (മുസ്‌ലിം)

١٦٧٠/٣– وعَن قَبِيصَةَ بنِ المُخَارِقِ رَضِيَ اللهُ عَنْهُ ، قَالَ : سَمِعْتُ رَسُولَ اللهِ ﷺ يَقُولُ : « العِيَافَةُ ، وَالطِّيَرَةُ ، والطَّرْقُ ، مِنَ الجِبْتِ » . رَوَاهُ أبو دَاود بإسنادٍ حَسَن [ ٣٩٠٧ ]

1670. ഹ: ഖബീസത്തുബ്നുൽ മുഖാരികി(റ)ൽ നിന്ന് നിവേദനം. അദ്ദേഹം പറയുന്നു: നബി(സ) പറയുന്നത് ഞാൻ കേട്ടു. ഇയാഫത്ത് (വരശ്ശകുനം), ഥിയറത്ത് (ദുശ്ശകുനം), ഥർഖ് (പക്ഷിശകുനം) ഇവ പൈശാചികമാണ്. (അബൂദാവൂദ്)

١٦٧١/٤– وَعَنِ ابنِ عبَّاسٍ رَضِيَ اللهُ عَنْهُمَا ، قَالَ : قَالَ رَسُولُ اللهِ ﷺ : « مَنِ اقْتَبَسَ عِلْماً مِنَ النُّجُوم ، اقْتَبَسَ شُعْبَةً مِنَ السِّحْرِ زَادَ مَا زَادَ » رَوَاهُ أبو دَاود بإسناد صحيح [ ٣٩٠٥ ] .

1671. ഹ: അബ്ദുല്ലാഹിബ്നു അബ്ബാസി(റ)ൽ നിന്ന് നിവേദനം. നബി(സ) പറഞ്ഞു: ആരെങ്കിലും രാശി നോക്കുന്ന വിദ്യ അഭ്യസിച്ചാൽ ആഭിചാരത്തിൽ പെട്ട ഒരു ഇനം അവൻ അഭ്യസിച്ചു. അത് കൂടുന്തോറും ആഭിചാരവും കൂടും." (അബൂദാവൂദ്)

അദ്ദേഹം തുടരുന്നു:

(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 739, പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ)

١٦٧٢/٥- وَعَن مُعَاوِيَةَ بنِ الحَكَمِ رَضِيَ اللهُ عَنهُ ، قَالَ : قُلْتُ يَا رَسُولَ اللهِ إنِّي حَدِيثُ عهدٍ بِجاهِلِيَّةٍ ، وَقد جَاءَ اللهُ تَعالَى بالإسْلامِ ، وَإنَّ مِنَّا رِجَالاً يَأتُونَ الكُهَّانَ ؟ قَالَ : « فَلا تَأْتِهِمْ » قُلْتُ : وَمِنَّا رِجَالٌ يَتَطَيَّرُونَ ؟ قَالَ : « ذلكَ شَيْءٌ يَجِدُونَه فِي صُدُورِهِمْ ، فَلا يَصُدُّهُمْ » قُلْتُ : وَمِنَّا رِجَالٌ يَخُطُّونَ ؟ قَالَ : « كَانَ نَبيٌّ مِنَ الأنبِيَاءِ يَخُطُّ ، فَمَنْ وَافَقَ خَطَّهُ ، فَذَاكَ » رواه مسلم [ ٥٣٧ ]



1672. ഹ: മുആവിയത്തുബ്നുൽ ഹക്കമി(റ)ൽ നിന്ന് നിവേദനം. അദ്ദേഹം പറയുന്നു: ഞാൻ ചോദിച്ചു: "അല്ലാഹുവിന്റെ റസൂലേ, ഞാൻ ജാഹിലിയ്യത്തിൽ നിന്ന് പുതുതായി ഇസ്‌ലാമിലേക്ക് വന്നതാണ്. അല്ലാഹു ഇസ്‌ലാം കൊണ്ട് വന്നു. എന്നാൽ, ഞങ്ങളിൽ ചിലർ ജോത്സ്യന്മാരെ സമീപിക്കാറുണ്ടായിരുന്നു." നബി(സ) പറഞ്ഞു: "നീ അവരെ സമീപിക്കരുത്." ഞാൻ പറഞ്ഞു: "ഞങ്ങളിൽ ചിലർ പക്ഷിശകുനം നോക്കിയിരുന്നു." നബി(സ) പറഞ്ഞു: "അവരുടെ ഹൃദയങ്ങളിൽ അടിയുറച്ചു കഴിഞ്ഞ ചില വിശ്വാസങ്ങളാണവ. (അവ ഇല്ലാതാക്കുക എളുപ്പമല്ല. എന്നാൽ, അതവരെ ലക്ഷ്യത്തിൽ നിന്നും തടയാതിരിക്കട്ടെ." ഞാൻ പറഞ്ഞു: "ഞങ്ങളിൽ ചിലർ വരച്ചു കണക്കു നോക്കിയിരുന്നു." നബി(സ) പറഞ്ഞു: "നബിമാരിൽ ഒരാൾ (ഇദ്‌രീസ് നബി) വരച്ചിരുന്നു. അതിനോട് യോജിക്കുമെങ്കിൽ കുഴപ്പമില്ല." (മുസ്‌ലിം)

١٦٧٣/٦- وَعَن أبِي مَسْعُودٍ البَدرِيِّ رَضِيَ اللهُ عَنهُ ، أنَّ رَسُولَ اللهِ ﷺ نَهَى عَنْ ثَمَنِ الكَلْبِ ، وَمَهْرِ البَغِيِّ وَحُلْوَانِ الكَاهِنِ » متفق عليه [ خ : ١٨٥/١٠ ، م : ١٥٦٧ ].

1673. ഹ: അബൂമസ്ഊദിൽ ബദ്‌രി(റ)യിൽ നിന്ന് നിവേദനം: "നായയെ വിറ്റു കിട്ടുന്ന പണവും, വേശ്യക്ക് നൽകുന്ന മഹ്‌റും, ജോത്സ്യന് കൊടുക്കുന്ന പ്രതിഫലവും നബി(സ) നിരോധിച്ചിരിക്കുന്നു." (മുത്തഫഖുൻ അലൈഹി)

ഉണരുക! നമ്മുടെ സമൂഹത്തിൽ പലയാളുകളിലും, പ്രത്യേകിച്ച് സഹോദരിമാരിൽ ഇന്ന് കണ്ടുവരുന്ന ഗുരുതരമായ ഒരു രോഗമാണ് തങ്ങളുടെ ഭാവിയും മറ്റും അറിയാനായി കണക്കുനോട്ടക്കാരെയും തങ്ങന്മാരെയും ബീവിമാരെയുമെല്ലാം സമീപിക്കൽ! അത് തെറ്റാണെന്നും കുഫ്റാണെന്നും മേൽ പ്രവാചകവചനങ്ങളിലൂടെ ഇമാം നവവി(റ) നമ്മെ പഠിപ്പിക്കുന്നു.



# 10 ശകുനം (നഹ്സ്) നോക്കൽ

എന്ത് നല്ലകാര്യങ്ങൾ ചെയ്യാനൊരുങ്ങുമ്പോഴും നാളും നാഴികയും നോക്കുന്ന സമ്പ്രദായം ജാഹിലിയ്യത്തിന്റെ സന്തതിയാണ്. നമ്മുടെ നാട്ടിലെ ഹൈന്ദവ മതക്കാരുടെയും വിശ്വാസത്തിന്റെ ഭാഗമാണത്. എന്നാൽ, ആ തെറ്റായ വിശ്വാസത്തിനടിമകളാണ് നമ്മുടെ സമൂഹത്തിലെയും നല്ലൊരു വിഭാഗം ആളുകളും! അവർക്ക് മതപരമായി നേതൃത്വം നൽകുന്ന മുസ്ല്യാക്കന്മാരുടെ ആദർശ പിൻബലത്താലാണ് ആ വിശ്വാസം മുസ്ലിം സമൂഹത്തിൽ നിലനിൽക്കുന്നത്. അതിനെ 'നഹ്സ്' എന്ന അറബി പദത്തിൽ പരിചയപ്പെടുത്തുന്നു എന്നുമാത്രം. എന്നാൽ ഇസ്ലാം ഈ വിശ്വാസത്തെ ശക്തിയായി എതിർക്കുകയാണ് ചെയ്യുന്നത്. നബി(ﷺ) യുടെ ചില വചനങ്ങൾ ഇമാം നവവി(റ) ഉദ്ധരിക്കുന്നത് കാണുക:

**(രിയാളുസ്സ്വാലിഹീൻ പരിഭാഷ പേജ്: 851 , പരിഭാഷകർ: അബുൽകലാം ഫൈസി, അലവിക്കുട്ടി ഫൈസി)**

٣٠٤ - باب النهي عن التطير

فيه الأحاديث السابقة في الباب قبله.

١٦٧٤ - وعن أنس رضي الله عنه قال: قال رسول الله ﷺ: «لا عَدْوَى وَلا طِيَرَةَ[١]، وَيُعْجِبُنِي الفَألُ» قالوا: وَمَا الفَألُ؟ قال: «كَلِمَةٌ طَيِّبَةٌ». متفق عليه.

١٦٧٥ - وعن ابن عمر رضي الله عنهما قال: قال رسول الله ﷺ: «لا عَدْوَى وَلا طِيَرَةَ. وَإنْ كَانَ الشُّؤمُ[٢] فِي شَيءٍ فَفِي الدَّارِ، وَالمَرْأةِ، وَالفَرَسِ[٣]» متفق عليه.

١٦٧٦ - وعن بُرَيْدَةَ رضي الله عنه أنَّ النبي ﷺ كَانَ لا يَتَطَيَّرُ. رواه أبو داود بإسناد صحيح.

١٦٧٧ - وعن عُروة بن عامر رضي الله عنه قال: ذُكِرَتِ الطِّيَرَةُ عِنْدَ رَسُولِ الله ﷺ، فقال: «أحْسَنُهَا الفَألُ. وَلا تَرُدُّ مُسْلِماً[٤] فَإذَا رَأى أحَدُكُمْ مَا يَكْرَهُ، فَلْيَقُلْ: اللَّهُمَّ لا يَأتِي بِالحَسَنَاتِ إلاَّ أنْتَ، وَلا يَدْفَعُ السَّيِّئَاتِ إلاَّ أنْتَ، وَلا حَوْلَ وَلا قُوَّةَ إلاَّ بِكَ» حديث صحيح رواه أبو داود بإسناد صحيح.




## ശകുനം നോക്കൽ

മുൻ അധ്യായത്തിലെ 1670, 1672 ഹദീസുകൾ കാണുക.

1674- അനസ്(റ) നിവേദനം. നബി(സ) പറഞ്ഞു. രോഗം പകരില്ല. ശകുനം പാടില്ല. എന്നാൽ ശുഭലക്ഷണം എന്നെ അത്ഭുതപ്പെടുത്തുന്നു. (എനിക്കതിനോട് താൽപര്യം തോന്നുന്നു). അവർ ചോദിച്ചു: എന്താണു (നബിയേ) ശുഭലക്ഷണം? നബി(സ) പറഞ്ഞു: നല്ല വാക്കുകളാണത്. (ബുഖാരി: 10/181, മുസ്ലിം. 2224)

1675- ഇബ്നു ഉമർ(റ) നിവേദനം. നബി(സ) പറഞ്ഞു. രോഗം പകരില്ല. ശകുനം നോക്കാൻ പാടില്ല. വല്ലതിലും അവലക്ഷണം സംഭവിക്കാമെങ്കിൽ വീട്ടിലും സ്ത്രീയിലും കുതിരയിലുമാണത്. (ബുഖാരി: 10/180, 181, മുസ്ലിം: 2225)

1676- ബുറൈദ(റ) നിവേദനം. നബി(സ) ശകുനം നോക്കാറുണ്ടായിരുന്നില്ല. (അബൂദാവൂദ്. 3920)

1677- ഉർവത്തുബ്നുആമിർ(റ) പറഞ്ഞു: ഒരിക്കൽ നബി(സ)യുടെ സന്നിധിയിൽ ശകുനത്തെക്കുറിച്ചു പരാമർശമുണ്ടായി. അപ്പോൾ അവിടുന്ന് പറഞ്ഞു: അതിലേറ്റവും നല്ലത് ശുഭലക്ഷണമാണ്. അതു വിശ്വാസിയെ (തന്റെ ലക്ഷ്യത്തിൽ നിന്നു) പിന്തിരിപ്പിക്കില്ല. അതുകൊണ്ട് നിങ്ങൾ ഇഷ്ടപ്പെടാത്ത വല്ലതും കണ്ടാൽ ഇങ്ങനെ പറയുക.

'അല്ലാഹുവേ, നീയല്ലാതെ നന്മ കൊണ്ടുവരുന്നില്ല. അല്ലാഹുവേ, നീയല്ലാതെ തിന്മ തടയുകയുമില്ല. നന്മ വർധിപ്പിക്കാനും തിന്മയിൽനിന്നു മാറിനിൽക്കാനുമുള്ള കഴിവ് നിന്നിൽ നിന്നു മാത്രമാണ്.' (അബൂദാവൂദ്: 3919)

ഇതുപോലെ നമ്മുടെ സമൂഹത്തിലെ പലരും വിശ്വസിക്കുന്ന തെറ്റായ ഒന്നാണ് ഞാറ്റു വേലകൊണ്ടാണ് മഴ പെയ്യുന്നത് എന്ന്! മാം നവവി(റ) ഉദ്ധരിക്കുന്നത് കാണുക:
**(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 872, പരിഭാഷകർ: അബുൽകലാം ഫൈസി, അലവിക്കുട്ടി ഫൈസി)**



രിയാളുസ്സ്വാലിഹീൻ പരിഭാഷ — ഹദീസ് നമ്പർ: 1731 - 1731

٣٢٥ - باب النهي عن قول الإنسان: مُطِرنا بنوء كذا

١٧٣١ - عن زيد بن خالد رضي الله عنه قال: صلَّى بنا رسول الله ﷺ صَلاةَ الصُّبْحِ بالحُدَيْبِيَةِ[٢] في إثْرِ سَمَاءٍ كَانَتْ مِنَ اللَّيْلِ، فَلَمَّا انْصَرَفَ أقْبَلَ عَلَى النَّاسِ، فقال: «هَلْ تَدْرُونَ مَاذَا قَالَ رَبُّكُمْ؟» قالوا: اللهُ وَرَسُولُهُ أعْلَمُ. قال: «قَالَ: أصْبَحَ مِنْ عِبَادِي مُؤْمِنٌ بِي، وَكَافِرٌ، فَأمَّا مَنْ قَالَ: مُطِرْنَا بِفَضْلِ اللهِ وَرَحْمَتِهِ، فَذَلِكَ مُؤْمِنٌ بِي وَكَافِرٌ بِالكَوْكَبِ، وَأمَّا مَنْ قَالَ: مُطِرْنَا بِنَوْءِ كَذَا وَكَذَا، فَذَلِكَ كَافِرٌ بِي مُؤْمِنٌ بِالكَوْكَبِ» متفق عليه.

وَالسَّمَاءُ هُنَا: المَطَرُ.

*അധ്യായം 325*

## ഞാറ്റുവേല നിമിത്തം മഴലഭിച്ചു എന്നുപറയുന്നത്

1731– സൈദുബ്നു ഖാലിദ്(റ) നിവേദനം: മഴവർഷിച്ച ഒരു രാത്രിക്കുശേഷം പ്രഭാതത്തിൽ ഹുദൈബിയ്യയിൽ വച്ചു ഞങ്ങൾ നബി(സ)യോടൊപ്പം സുബ്ഹി നിസ്കരിച്ചു. നിസ്കാരാനന്തരം നബി(സ) ജനങ്ങളിലേക്കു തിരിഞ്ഞുകൊണ്ട് 'നിങ്ങളുടെ നാഥൻ പറഞ്ഞതെന്താണെന്നു നിങ്ങൾക്കറിയുമോ' എന്നു ചോദിച്ചു. 'അല്ലാഹുവും അവന്റെ ദൂതനുമാണ് ഏറ്റവും അറിയുന്നവർ' എന്നു ഞങ്ങൾ പ്രതികരിച്ചപ്പോൾ നബി(സ) പറഞ്ഞു: 'അല്ലാഹു പറഞ്ഞു: എന്നിൽ വിശ്വസിച്ചും അവിശ്വസിച്ചും പ്രഭാതത്തെ എതിരേറ്റവരുണ്ട് എന്റെ അടിമകളിൽ. അല്ലാഹുവിന്റെ അനുഗ്രഹം കൊണ്ടും കരുണകൊണ്ടും ഞങ്ങൾക്കു മഴ ലഭിച്ചു എന്നു പറഞ്ഞവർ എന്നിൽ വിശ്വസിച്ചവരും ഞാറ്റുവേലകളിൽ അവിശ്വസിച്ചവരുമാണ്. ഇന്ന ഞാറ്റുവേല കാരണം ഞങ്ങൾക്കു മഴലഭിച്ചു എന്നു പറഞ്ഞവരാവട്ടെ, എന്നെ അവിശ്വസിക്കുകയും ഞാറ്റുവേലകളിൽ വിശ്വസിക്കുകയും ചെയ്തവരാണ്. (ബുഖാരി: 2/434, മുസ്ലിം: 71)

ഇസ്‌ലാം എത്ര ഗൗരവത്തോടെയാണ് ഇത്തരം വിശ്വാസങ്ങളെ കാണുന്നത്! എന്നിട്ടും 'നഹ്സ്' എന്ന പേരിലും മറ്റുമായി നമ്മുടെ സമൂഹം അതിൽ വിശ്വസിക്കുന്നു. പണ്ഡിതന്മാരെന്ന് പറയുന്നവർ അതിനെ ന്യായീകരിക്കുകയും ചെയ്യുന്നു! അവർ നടത്തുന്ന 'ഇസ്‌ലാമിക സ്ഥാപനങ്ങളു'ടെ കലണ്ടറുകളിൽ നിരവധി ദിവസങ്ങൾ ദുഃശകുനത്തിന്റെ(നഹ്സ്) ദിവസങ്ങളാക്കി അടയാളപ്പെടുത്തുകയും ചെയ്യുന്നു!!

എന്നാൽ, അത്തരം വിശ്വാസങ്ങൾ കുഫ്റാണെന്നും അത് മനസ്സിൽനിന്ന് പിഴുതുമാറ്റി എല്ലാം അല്ലാഹുവിൽ തവക്കുലാക്കണമെന്നുമാണ് രണ്ടാം ശാഫിഈ എന്ന പേരില റിയപ്പെടുന്ന ഇമാം നവവി(റ) മേൽ പ്രവാചകവചനങ്ങളുദ്ധരിക്കുന്നതിലൂടെ നമ്മോടാവശ്യപ്പെടുന്നത്.

## 11

# തറാവീഹ് നമസ്കാരം 11 റക്അത്ത്

റക്അത്തുകളുടെ എണ്ണത്തിന്റെ കാര്യത്തിൽ മുസ്ലിംകൾക്കിടയിൽ ഏറ്റവുമധികം ചർച്ചയാവാറുള്ള ഒരു സുന്നത്ത് നമസ്കാരമാണ് തറാവീഹ് നമസ്കാരം. അതിന്റെ റക്അത്തുകൾ പതിനൊന്നാണോ, അതല്ല ഇരുപത്തിമൂന്നോ എന്നതാണ് കാര്യമായ തർക്കം. ഈ തർക്കത്തിന് തീർപ്പുകൽപിക്കേണ്ടത് നബി(ﷺ) യാണ്. കാരണം എല്ലാവിഷയങ്ങളിലും നമ്മുടെ മാതൃക നബി(ﷺ)യാണല്ലോ. ആ നബിയുടെ ചര്യ ഈ വിഷയത്തിലും വ്യക്തമായും കൃത്യമായും രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്.

നബി(ﷺ)യുടെ രാത്രികാലങ്ങളെക്കുറിച്ച് മറ്റാരെക്കാളും കുടുതലായറിയുന്ന പത്നി ആയിശാ ബീവി(റ)യാണ് ആ ഹദീസ് റിപ്പോർട്ടുചെയ്യുന്നത്. ഇമാം നവവി(റ) പ്രസ്തുത ഹദീസ് ഉദ്ധരിക്കുന്നത് കാണുക:

**(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്:553 പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ)**




553 രിയാളുസ്സ്വാലിഹീൻ

١١٧٢/١٣ - وَعَنْهَا قَالَتْ : مَا كَانَ رَسُولُ اللهِ ﷺ ، يَزِيدُ - فِي رَمَضَانَ وَلَا فِي غَيْرِهِ - عَلَى إِحْدَى عَشْرَةَ رَكْعَةً : يُصَلِّي أَرْبعاً فَلَا تَسْأَلْ عَنْ حُسْنِهِنَّ وَطُولِهِنَّ ! ثُمَّ يُصَلِّي أَرْبعاً فَلَا تَسْأَلْ عَنْ حُسْنِهِنَّ وَطُولِهِنَّ ! ثُمَّ يُصَلِّي ثَلَاثاً . فَقُلْتُ : يَا رَسُولَ اللهِ أَتَنَامُ قَبْلَ أَنْ تُوتِرَ ! ؟ فَقَالَ : « يَا عَائِشَةُ إِنَّ عَيْنَيَّ تَنَامَانِ وَلَا يَنَامُ قَلْبِي » مُتَّفَقٌ عَلَيْهِ [ خ : ٢٧/٣ ، م : ٧٣٨ ] .

1172. ഹ: ആയിശ(റ)യിൽ നിന്ന് നിവേദനം. അവർ പറയുന്നു: റംസാനിലാകട്ടെ അല്ലാതിരിക്കട്ടെ നബി(സ) പതിനൊന്ന് റക്അത്തിൽ കൂടുതൽ നിസ്കരിക്കാറില്ല. ആദ്യം നാലു റക്അത്ത് നിസ്കരിക്കും. അവയുടെ മേന്മയെയും ദൈർഘ്യത്തെയും കുറിച്ച് ചോദിക്കേണ്ട. വീണ്ടും നാല് റക്അത്ത് നിസ്കരിക്കും. അവയുടെ മേന്മയെയും ദൈർഘ്യത്തെയും കുറിച്ച് ചോദിക്കേണ്ട. പിന്നീട് മൂന്നു റക്അത്ത് നിസ്കരിക്കും. ഞാൻ ചോദിച്ചു: "അല്ലാഹുവിന്റെ റസൂലേ, താങ്കൾ വിത്റ് നിസ്കരിക്കുന്നതിന് മുമ്പ് ഉറങ്ങാറുണ്ടോ?" നബി(സ) പറഞ്ഞു: "എന്റെ കണ്ണുകൾ ഉറങ്ങും. എന്നാൽ എന്റെ ഹൃദയം ഉറങ്ങുകയില്ല." (മുത്തഫഖുൻ അലൈഹി)

മേൽഹദീസിൽ നിന്നും, നബി(ﷺ) ഒരു കാലത്തും 11 റക്അത്തിൽ കുടുതലായി തറാവീഹ് നമസ്കരിച്ചിട്ടില്ലെന്ന് വ്യക്തമാണ്. മാത്രമല്ല 'റംസാനിലാകട്ടെ അല്ലാത്ത കാലത്താകട്ടെ' എന്ന പ്രയോഗം ഏറെ ശ്രദ്ധേയമാണ്. കാരണം ഈ പതിനൊന്ന് 'വിത്റ്' മാത്രമാണെന്ന മുസ്ല്യാക്കന്മാരുടെ വാദത്തെ അത് തകർത്തെറിയുന്നു.

ഈ നമസ്കാരത്തിന്റെ തന്നെ റക്അത്തുകളുടെ എണ്ണം പറയുന്ന മറ്റൊരു ഹദീസ് കൂടി ഇമാം നവവി(റ) ഉദ്ധരിക്കുന്നത് കാണുക:

(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 625, പരിഭാഷകർ: അബുൽകലാം ഫൈസി, അലവിക്കുട്ടി ഫൈസി)



١١٧١ ـ وعن عائشة رضي الله عنها، أن رسول الله ﷺ، كان يُصَلِّي إحْدى عَشْرَةَ رَكْعَةً ـ تَعْنِي فِي اللَّيْلِ ـ يَسْجُدُ السَّجْدَةَ مِنْ ذَلِكَ قَدْرَ مَا يَقْرَأُ أحَدُكُمْ خَمْسِينَ آيَةً قَبْلَ أنْ يَرْفَعَ رَأْسَهُ، وَيَرْكَعُ رَكْعَتَيْنِ قَبْلَ صَلاةِ الفَجْرِ، ثُمَّ يَضْطَجِعُ عَلَى شِقِّهِ الأيْمَنِ حَتَّى يَأْتِيَهُ المُنَادِي لِلصَّلاةِ. رواه البخاري.

1171- ആഇശ(റ) നിവേദനം: റസൂൽ(സ്വ) രാത്രിയിൽ പതിനൊന്നുറക്അത് നിസ്കരിക്കാറുണ്ടായിരുന്നു. നിങ്ങൾ അമ്പത് ആയത്ത് ഓതുന്ന സമയമായിരുന്നു ആ നിസ്കാരത്തിലെ ഒരു സുജൂദ്. സുബ്ഹിയുടെ മുമ്പ് രണ്ടു റക്അത് നിസ്കരിച്ചാൽ മുഅദ്ദിൻ (ഇഖാമതിന് അനുവാദം ചോദിക്കാൻ) അടുത്തുചെല്ലുന്നതുവരെ അവിടുന്നു വലതുവശം ചെരിഞ്ഞു കിടക്കാറുണ്ടായിരുന്നു. (ബുഖാരി: 3/6)

ഇവിടെയും നബി(ﷺ)യുടെ രാത്രിനമസ്കാരം 11 റക്അത്തായിരുന്നുവെന്ന് കൃത്യമായി തന്നെ പറയുന്നു. മാത്രമല്ല, മേൽ രണ്ട് ഹദീസുകളും താരതമ്യം ചെയ്താൽ രാത്രി നമസ്കാരംതന്നെയാണ് തറാവീഹുമെന്ന് കൂടുതൽ വ്യക്തമാണ്. അപ്പോൾ, 11 റക്അത്ത് എന്നത് 'വിത്റ്' മാത്രമാണ് എന്ന മുസ്ല്യാക്കളുടെ വാദവും ഇതിലൂടെ തകരുന്നു! ചുരുക്കത്തിൽ, തറാവീഹ് നമസ്കാരം 11 റക്അത്തിൽ വർദ്ദിപ്പിക്കാൻ പാടില്ലെന്ന് ഇമാം നവവി ഉദ്ധരിച്ച മേൽ ഹദീസുകളിലൂടെ ശരിക്കും വ്യക്തമായി.

## 12 മന്ത്രിക്കാത്തവരും ശകുനം നോക്കാത്തവരും സ്വർഗ്ഗത്തിൽ

റിയാളു സ്വാലിഹീൻ 72

ثُمَّ نَهَضَ فَدَخَلَ مَنْزِلَهُ ، فَخَاضَ النَّاسُ فِي أُولَئِكَ الَّذِينَ يَدْخُلُونَ الْجَنَّةَ بِغَيْرِ حِسَابٍ وَلا عَذَابٍ ، فَقَالَ بَعْضُهُمْ : فَلَعَلَّهُمُ الَّذِينَ صَحِبُوا رسولَ الله ﷺ ، وَقَالَ بَعْضُهُمْ : فَلَعَلَّهُمُ الَّذِينَ وُلِدُوا فِي الإِسْلامِ ، فَلَمْ يُشْرِكُوا بِاللهِ شيئاً ـ وَذَكَرُوا أَشْيَاءَ ـ فَخَرَجَ عَلَيْهِمْ رسول الله ﷺ فَقَالَ : « مَا الَّذِي تَخُوضُونَ فِيهِ ؟ » فَأَخْبَرُوهُ فَقَالَ : « هُمُ الَّذِينَ لا يَرْقُونَ ، وَلا يَسْتَرْقُونَ وَلا يَتَطَيَّرُونَ ، وَعَلَى رَبِّهِمْ يَتَوَكَّلُونَ »

നബി(സ) അവിടെ നിന്നെഴുന്നേറ്റ് തന്റെ വീട്ടിലേക്ക് പോയി. ശിക്ഷയും വിചാരണയും കൂടാതെ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നവർ ആരായിരിക്കും എന്ന വിഷയത്തെക്കുറിച്ച് അവിടെ കൂടിയ ആളുകൾ ചർച്ച ചെയ്തു. അവരിൽ ചിലർ പറഞ്ഞു: "നബി(സ)യുടെ സഹചാരികളായിരിക്കും അവർ." മറ്റു ചിലർ പറഞ്ഞു: "ഇസ്ലാമിൽ ജനിക്കുകയും ശിർക്ക് ചെയ്യാതെ ജീവിക്കുകയും ചെയ്തവരാണവർ." മറ്റു ചില അഭിപ്രായങ്ങളും അവർ പറഞ്ഞു. അപ്പോൾ നബി(സ) അവരുടെ അടുത്തേക്ക് ചെന്നു. എന്നിട്ട് ചോദിച്ചു: "നിങ്ങൾ എന്തിനെക്കുറിച്ചാണ് ചർച്ച ചെയ്യുന്നത്?" അവർ വിവരം പറഞ്ഞു. അപ്പോൾ നബി(സ) പറഞ്ഞു: "അവർ ഒരു വിഭാഗം ആൾക്കാരാണ്. അവർ മന്ത്രിക്കുകയില്ല, മന്ത്രിക്കാനാവശ്യപ്പെടുകയില്ല; ശകുനം നോക്കുകയില്ല, തങ്ങളുടെ നാഥനിൽ അവർ എല്ലാം ഭരമേൽപ്പിക്കുകയും ചെയ്യും."



(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 72, പരിഭാഷകൻ: ഇമ്പിച്ചിക്കോയ തങ്ങൾ)

നോക്കൂ, ഇന്ന് നമ്മുടെ നാട്ടിൽ കാണുന്ന മന്ത്രവാദവും നഹ്സ്നോട്ടവും ഉപേക്ഷിക്കാൻ നാം തയ്യാറാകണമെന്നും പകരം അല്ലാഹുവിൽ എല്ലാം ഭരമേൽപിച്ചുകൊണ്ട് മുന്നേറണമെന്നുമാണ് ഇമാം നവവി(റ) ഉദ്ധരിച്ച മേൽ ഹദീസ് നൽകുന്ന പാഠം!!

# 13 പരലോകത്ത് ആരും ആരെയും രക്ഷപ്പെടുത്തുകയില്ല!

എന്തു തെറ്റുകൾ ചെയ്താലും ഈ ലോകത്ത് ആർക്കും ആരെയും രക്ഷപ്പെടുത്താൻ പഴുതുകളുണ്ട്. കാരണം ഭരണാധികാരികളും പണക്കാരും സ്വാധീനമുള്ളവരും വിചാരിച്ചാൽ എന്ത് തിന്മയെയും നന്മയാക്കി അവതരിപ്പിക്കാൻ സാധിച്ചേക്കും. എന്നാൽ, നമുക്കു നേരിടാനുള്ള പരലോക കോടതിയിൽ ഒരാളും ഒരാളുടെയും സ്വാധീനത്തിലും 'കെയറോഫി'ലും രക്ഷപ്പെടുകയില്ല. അവിടെ രക്ഷപ്പെടുക അവനവന്റെ കർമങ്ങൾകൊണ്ടു മാത്രമാണ്. പക്ഷെ, നമ്മുടെ കൂട്ടത്തിൽ പലരും തെറ്റിദ്ധരിച്ചിട്ടുള്ളത് പരലോകത്തും ഇവിടത്തെപ്പോലെ യഥേഷ്ടം ശുപാർശകളുണ്ടെന്നും എന്ത് തെറ്റും കുറ്റങ്ങളും ചെയ്തവരെയും, വേണ്ടത്ര സൽകർമ്മങ്ങൾ അനുഷ്ഠിക്കാത്തവരെയും ഔലിയാക്കളും ബീവിമാരുമെല്ലാം ശഫാഅത്തിലൂടെ രക്ഷപ്പെടുത്തുമെന്നുമാണ്. അതിനു വേണ്ടിയാണ് അവരുടെ മഖ്ബറകളിലേക്ക് പലരും പലതും നേർച്ചയാക്കുന്നതും അവരെ വിളിച്ച് സഹായം തേടുന്നതും അവരുടെ ഹഖ്-ജാഹ്-ബർക്കത്തുകൊണ്ട് ഇടതേടി പ്രാർത്ഥിക്കുന്നതുമെല്ലാം. എന്നാൽ, ആ ചെയ്യുന്നതെല്ലാം തെറ്റാണെന്നു മാത്രമല്ല; അവരൊന്നും ആ പേരിലോ മറ്റെന്തെങ്കിലും പേരിലോ നമ്മെ രക്ഷപ്പെടുത്തുകയില്ല എന്ന കാര്യം തീർച്ചയാണ്. വിശുദ്ധ ഖുർആനും തിരുസുന്നത്തും ഇക്കാര്യം ഊന്നി പഠിപ്പിച്ചിട്ടുണ്ട്.

നബി(ﷺ) തന്നെ അവിടുത്തെ കുടുംബത്തോടും 'കരളിന്റെ കഷ്ണ'മെന്നു വിശേഷിപ്പിച്ച സ്വന്തം മകളോടും ഇക്കാര്യം തുറന്നു പറയുന്നത് ഇമാം നവവി(റ) തന്നെ ഉദ്ധരിക്കുന്നത് കാണുക:

**(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 210,211. പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ)**




٣٢٩/١٨– وعن أبي هريرة رضي الله عنه قال : لما نَزَلَتْ هٰذِهِ الآيَةُ :
﴿ وَأَنْذِرْ عَشِيرَتَكَ الأَقْرَبِينَ ﴾ [ الشعراء : ٢١٤ ] دَعَا رسولُ الله ﷺ قُرَيْشاً ،
فَاجْتَمَعُوا فَعَمَّ ، وخَصَّ وقال :

329. ഹസ്രത്ത് അബൂഹുറയ്റ(റ)യിൽ നിന്ന് നിവേദനം. അദ്ദേഹം പറഞ്ഞു: "താങ്കൾ താങ്കളുടെ അടുത്ത കുടുംബക്കാരെ താക്കീത് ചെയ്യുക." (26 ശുഅറാഅ് 214) എന്ന ഖുർആൻ വചനം അവതരിച്ചപ്പോൾ നബി(സ) ഖുറൈശ് ഗോത്രക്കാരെ വിളിച്ചുകൂട്ടി. എന്നിട്ട് അവരെ പൊതുവിലും ചിലരെ പ്രത്യേകമായും അഭിസംബോധനം ചെയ്തു പറഞ്ഞു:

« يَا بَنِي عَبْدِ شَمْسٍ ، يَا بَنِي كَعْبِ بنِ لُؤَيٍّ ، أَنْقِذُوا أَنْفُسَكُمْ مِنَ النَّارِ ، يَا بَنِي مُرَّةَ بنِ كَعْبٍ ، أَنْقِذُوا أَنْفُسَكُمْ مِنَ النَّارِ ، يَا بَنِي عَبْدِ مَنَافٍ ، أَنْقِذُوا أَنْفُسَكُمْ مِنَ النَّارِ ، يَا بَنِي هاشِمٍ أَنْقِذُوا أَنْفُسَكُمْ مِنَ النَّارِ ، يَا بَنِي عَبْدِ المُطَّلِبِ أَنْقِذُوا أَنْفُسَكُمْ مِنَ النَّارِ ، يَا فَاطِمَةُ أَنْقِذِي نَفْسَكِ مِنَ النَّارِ ، فَإِنِّي لا أَمْلِكُ لَكُمْ مِنَ اللهِ شَيئاً ، غَيْرَ أَنَّ لَكُمْ رَحِماً سَأَبُلُّهَا بِبِلالِهَا » رواه مسلم [ ٢٠٤ ] .

"അബ്ദുശംസ് സന്തതികളേ, നരകത്തിൽ നിന്നും സ്വയം രക്ഷനേടുവിൻ. അബ്ദുമനാഫ് സന്തതികളേ, നരകത്തിൽ നിന്നും രക്ഷ നേടുവിൻ. ഹാശിം സന്തതികളേ, നരകത്തിൽ നിന്നും രക്ഷ നേടുവിൻ. അബ്ദുൽ മുത്തലിബ് സന്തതികളേ, നരകത്തിൽ നിന്നും രക്ഷ നേടുവിൻ. ഫാത്വിമ, നീ സ്വയം നരകത്തിൽ നിന്നും കാത്തു കൊള്ളൂ. അല്ലാഹുവിങ്കൽ നിന്നുള്ള യാതൊന്നും നിങ്ങൾക്ക് വേണ്ടി തടുക്കാൻ എനിക്ക് കഴിയുകയില്ല. പക്ഷേ, നിങ്ങളുമായി എനിക്ക് കുടുംബ ബന്ധമുണ്ട്. അത് ഞാൻ നിലനിർത്തും." (മുസ്‌ലിം)

നോക്കൂ, നബി(ﷺ) സ്വന്തം മകളോടും കുടുംബാംഗങ്ങളോടുംപോലും ജീവിതത്തിന്റെ അന്ത്യഘട്ടത്തിൽ ഇപ്രകാരം പറയുന്നുവെങ്കിൽ നമ്മുടെയൊക്കെ അവസ്ഥ എന്തായിരിക്കും?! എന്നിട്ടും നമ്മുടെ കൂട്ടത്തിൽ പലരും വിചാരിക്കുന്നത് നബി(ﷺ) നമ്മെ നിഷ്പ്രയാസം ശഫാഅത്തിലൂടെ രക്ഷപ്പെടുത്തുമെന്നാണ്. അത്തരം ധാരണകൾ നാം തിരുത്തേണ്ടതുണ്ട്. ഇത് പറയുമ്പോൾ അവിടെ തീരെ ശഫാഅത്തില്ലെന്ന് തെറ്റിദ്ധരിക്കരുത്. അല്ലാഹുവിനെയും റസൂലിനെയും മുറപ്രകാരം അനുസരിച്ച് സുകൃതങ്ങൾ ചെയ്യുന്നവർക്ക് അവിടെ ശുപാർശയുണ്ട്. അവർക്ക് അമ്പിയാക്കളുടെയും ഔലിയാക്കളുടേയും ശഫാഅത്ത് ലഭിക്കുന്നതാണ്. ഇക്കാര്യവും ഇസ്‌ലാമിക പ്രമാണങ്ങൾ പഠിപ്പിച്ചതുതന്നെയാണ്. എന്നാൽ നാം രക്ഷപ്പെടാൻ സ്വന്തമായി സൽകർമങ്ങളനുഷ്ഠിക്കലാണ് അടിസ്ഥാന പോംവഴി. അങ്ങനെ ഇസ്‌ലാം പഠിപ്പിച്ച വിശ്വാസങ്ങളും ആചാരങ്ങളും സ്വഭാവഗുണങ്ങളുമെല്ലാം പരമാവധി പാലിച്ച് ജീവിക്കുന്ന, അമ്പിയാ ഔലിയാക്കളുടെ ശഫാഅത്ത് ലഭിക്കുന്ന മഹാ ഭാഗ്യവാന്മാരുടെ കൂട്ടത്തിൽ സർവ്വ ശക്തനായ നാഥൻ നമ്മെയും ഉൾപ്പെടുത്തുമാറാകട്ടെ... *ആമീൻ.*

## 14 സ്ത്രീകളുടെ പള്ളിപ്രവേശം

സ്ത്രീകൾ ഇസ്‌ലാമിക ചിട്ടകൾ പാലിച്ചുകൊണ്ട് ജുമുഅ: ജമാഅത്തുകൾക്കുവേണ്ടി പള്ളികളിൽ പോകൽ അനുവദനീയമാണെന്ന് സമർത്ഥിക്കുന്ന ഇമാം നവവി(റ)യുടെ കുറെ ഉദ്ധരണികൾ നേരത്തെ നാം വായിച്ചു. ഇനി ആ വിഷയത്തിൽ അദ്ദേഹം ഉദ്ധരിച്ച ചില ഹദീസുകൾ നമുക്ക് പരിശോധിക്കാം.

പള്ളികളിൽവെച്ച് നടക്കുന്ന നമസ്കാരങ്ങളിൽ സ്ത്രീകൾക്ക് പങ്കെടുക്കാൻ ഏറ്റവും പ്രയാസമേറിയതാണ് രാത്രി നമസ്കാരം. എന്നാൽ സുന്നത്തായ ഈ നമസ്കാരം നിർവ്വഹിക്കാൻ വേണ്ടിപോലും നബി(ﷺ)യുടെ കാലത്ത് അവിടുത്തെ പത്നിമാരും മറ്റു വിശ്വാസിനികളായ സ്ത്രീകളും പങ്കെടുത്തിരുന്നുവെന്ന് ഹദീസുകൾ വ്യക്തമാക്കിയിട്ടുണ്ട്. ഒരു ഹദീസ് ഇമാം നവവി(റ) ഉദ്ധരിച്ചത് കാണുക:

**(രിയാളുസ്സ്വലിഹീൻ പരിഭാഷ പേജ്: 134, പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയതങ്ങൾ)**



രിയാളുസ്വാലിഹീൻ പരിഭാഷ — ഹദീസ് നമ്പർ: 143 - 148

١٤٦ - وعن أنس رضي الله عنه قال: دَخَلَ النبيُّ ﷺ الْمَسْجِدَ فَإِذَا حَبْلٌ مَمْدُودٌ بَيْنَ السَّارِيَتَيْنِ(١) فقال: «مَا هَذَا الْحَبْلُ؟» قَالُوا: هَذَا حَبْلٌ، لِزَيْنَبَ، فَإِذَا فَتَرَتْ(٢) تَعَلَّقَتْ بِهِ. فقال النبي ﷺ: «حُلُّوهُ، لِيُصَلِّ أَحَدُكُمْ نَشَاطَهُ فَإِذَا فَتَرَ فَلْيَرْقُدْ»(٣) متفق عليه.

148- അനസ്(റ) നിവേദനം: ഒരിക്കൽ നബി(സ) പള്ളിയിൽ ചെന്നപ്പോൾ രണ്ടു തൂണുകൾക്കിടയിൽ ഒരു കയർ നീട്ടിക്കെട്ടിയതു കണ്ടു. ഇതെന്തിനാണീ കയർ? അവിടുന്നു ചോദിച്ചു. 'അതു സൈനബ(റ)കെട്ടിയ കയറാണ്. അവർ (നിസ്കരിച്ചു) തളരുമ്പോൾ ഈ കയർ പിടിച്ചു നിൽക്കാറുണ്ട്' എന്നു ചിലർ പറഞ്ഞു. അപ്പോൾ നബി(സ)പറഞ്ഞു: അതഴിച്ചു കളയുക. നിങ്ങൾ ഉന്മേഷമുള്ളപ്പോൾ നിസ്കരിച്ചാൽ മതി. തളർച്ച വന്നാൽ കിടന്നുറങ്ങിക്കൊള്ളുക. (ബുഖാരി: 3/30, മുസ്‌ലിം: 784)

ഈ ഹദീസിൽ, രാത്രി നമസ്കാരത്തെക്കുറിച്ചാണ് പറയുന്നത്. 'പള്ളിയിൽ കടന്നു വന്നപ്പോൾ രണ്ട് തൂണുകൾക്കിടയിൽ നീട്ടിക്കെട്ടിയ ഒരു കയർ കാണാനിടയായി' എന്ന പരാമർശത്തിൽ നിന്നും നബി(ﷺ)യുടെ ഭാര്യ സൈനബ്(റ) നമസ്കരിച്ചത് പള്ളിയിൽ വെച്ചായിരുന്നുവെന്ന് വ്യക്തമാണ്. ഇവിടെ നബി(ﷺ) എതിർക്കുന്നത് പള്ളിയിൽ വെച്ച് നമസ്കരിച്ചതിനെയല്ല; മറിച്ച് ക്ഷീണം വകവെക്കാതെ നമസ്കരിച്ചതിനെയാണ്.

ഇതുപോലെ നബി(ﷺ)യുടെ കാലത്ത് വ്യാപകമായി നടക്കാറുണ്ടായിരുന്ന മറ്റൊരു സമ്പ്രദായമാണ് പിഞ്ചു കുട്ടികളെയും കൂട്ടി അവരുടെ ഉമ്മമാർ ജമാഅത്ത് നമസ്കാരത്തിന് പള്ളിയിൽ ഹാജറാകൽ. ഒരു ഹദീസ് കാണുക:

**(രിയാളുസ്സ്വലിഹീൻ പരിഭാഷ പേജ്: 188, പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയതങ്ങൾ)**




രിയാളുസ്സാലിഹീൻ പരിഭാഷ — ഹദീസ് നമ്പർ: 228 - 232

٢٣١ - وعن أبي قتادة الحارث بن ربعي رضي الله عنه قال: قال رسول الله ﷺ: «إني لأقوم إلى الصلاة، وأريد أن أطول فيها، فأسمع بكاء الصبي فأتجوز(٦) في صلاتي كراهية أن أشق على أمه» رواه البخاري.

231- അബൂഖതാദ(ഹാരിസ്)(റ) നിവേദനം: റസൂൽ (സ) പറഞ്ഞു: ദീർഘ സമയം നിസ്കരിക്കണമെന്ന ഉദ്ദേശ്യത്തോടെ ഞാൻ നിസ്കാരം തുടങ്ങും; എന്നാൽ കുഞ്ഞുങ്ങളുടെ കരച്ചിൽ കേൾക്കുമ്പോൾ മാതാക്കൾ വിഷമിക്കുന്നതിഷ്ടമല്ലാത്തതിനാൽ വേഗം നിസ്കരിച്ചു തീർക്കും. (ബുഖാരി: 2/169)

കൈകുഞ്ഞുങ്ങളുമായി വരുന്ന സ്ത്രീകൾ യുവതികളായിരിക്കും എന്നത് പറയേണ്ടതില്ലല്ലോ. മാത്രമല്ല, കുട്ടികൾ കരഞ്ഞ് അവരെ ശല്യം ചെയ്തിട്ടും 'നിങ്ങൾ വീട്ടിലേക്ക് പോവുക, അവിടെവെച്ച് നമസ്കരിക്കലാണ് നിങ്ങൾക്കുത്തമം' എന്ന് പറയുകയല്ല നബി(ﷺ) ചെയ്തത്. നമസ്കാരത്തിന്റെ ദൈർഘ്യം ചുരുക്കി അവരെ കൂടുതൽ പ്രോത്സാഹിപ്പിക്കുകയായിരുന്നു.

മാത്രമല്ല, പള്ളികളിൽ ഇഅ്തികാഫിരിക്കാനും സ്ത്രീകൾക്ക് അനുവാദവും അവകാശവുമുണ്ടെന്ന് നബി(ﷺ)യുടെ ഭാര്യമാർ തന്നെ തെളിയിച്ചത് നോക്കൂ:

**(രിയാളുസ്സ്വലിഹീൻ പരിഭാഷ പേജ്: 586, പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയതങ്ങൾ)**




രിയാളുസ്സ്വാലിഹീൻ — 58

*അദ്ധ്യായം 232*

## ഇഅ്ത്തികാഫ്

١٢٦٩/٢ - وعن عائشة رضي الله عنها، أن النبي ﷺ، كان يعتكف العشر الأواخر من رمضان، حتى توفاه الله تعالى، ثم اعتكف أزواجه من بعده. متفق عليه [خ: ٢٣٦/٤، م: ١١٧٢، ٥].

1269. ഹ: ആയിശ(റ)യിൽ നിന്ന് നിവേദനം: "നബി(സ) വഫാത്താകുന്നത് വരെയും റമസാൻ മാസത്തെ അവസാനത്തെ പത്ത് ദിവസങ്ങളിൽ ഇഅ്ത്തികാഫിരിക്കാറുണ്ടായിരുന്നു. അവിടത്തെ വഫാത്തിനു ശേഷം അവിടത്തെ പത്നിമാരും ഇഅ്ത്തികാഫിരിക്കുകയുണ്ടായി." (മുത്തഫഖുൻ അലൈഹി)

# (15) ആരാധനയിൽ അതിര് കവിയരുത്

മനുഷ്യനെ സ്വർഗ്ഗത്തിലേക്കടുപ്പിക്കുന്നതും നരകത്തിൽ നിന്ന് അകറ്റുന്നതുമായ എല്ലാ കാര്യങ്ങളും അതിന്റെ മുറപ്രകാരം നബി(ﷺ) നമ്മെ പഠിപ്പിച്ചിട്ടുണ്ട്. അതിനാൽ അതിൽ മാറ്റംവരുത്താനും പുതിയത് കൂട്ടിച്ചേർക്കാനും അനുവാദമില്ലാത്തതുപോലെ അതിന്റെ തോത് കൂട്ടാനും കുറക്കാനും പാടില്ല. അഥവാ, നബി(ﷺ) ക്ലിപ്തപ്പെടുത്തിയ ഇബാദത്തുകൾ അങ്ങനെത്തന്നെ നിർവ്വഹിക്കുക. ഭക്തിയുടെ പേരിലോ സ്വർഗ്ഗ മോഹംകൊണ്ടോ, ദുനിയാവുമായൊന്നും ബന്ധമില്ലാതെ ഈബാദത്തുകളിൽ മാത്രം മുഴുകുന്നത് ഇസ്ലാം ഇഷ്ടപ്പെടാത്ത സംഗതിയാണ്. ഇക്കാര്യം വ്യക്തമായി പഠിപ്പിക്കുന്ന ഒരു സംഭവം ഇമാം നവവി(റ) ഉദ്ധരിക്കുന്നത് കാണുക:

**(രിയാളുസ്വാലിഹീൻ പരിഭാഷ പേജ്: 121. പരിഭാഷകൻ: ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ)**

109 റിയാളുസ്സ്വാലിഹീൻ

١٤٣/٢ - وعن أنس رضي الله عنه قال : جاءَ ثلاثةُ رَهْطٍ إلى بُيوتِ أزواجِ النبيِّ ﷺ ، يَسألون عن عِبادةِ النبيِّ ﷺ ، فلمَّا أُخبِروا كأنَّهم تَقالُّوها وقالوا : أينَ نحنُ من النبيِّ ﷺ قد غُفِرَ لهُ ما تَقدَّمَ مِن ذَنبِه وما تأخَّر .

143. ഹസ്രത്ത് അനസുബ്നുമാലിക്(റ)ൽ നിന്ന് നിവേദനം. ഒരിക്കൽ മൂന്നുപേർ നബി(സ) ആരാധനാകർമങ്ങളെക്കുറിച്ച് ചോദിക്കാൻ വേണ്ടി നബിപത്നിമാരുടെ വീടുകളിൽ ചെന്നു. വിവരം ലഭിച്ചപ്പോൾ അവരത് വളരെ ചെറുതായിക്കണ്ടു. അവർ പറഞ്ഞു: "നബി(സ)യും നമ്മളും തമ്മിൽ എന്ത് വ്യത്യാസമുണ്ട്! അദ്ദേഹത്തിന്റെ കഴിഞ്ഞതും വരാനിരിക്കുന്നതുമായ എല്ലാ പാപങ്ങളും അല്ലാഹു പൊറുത്തു കൊടുത്തിരിക്കുന്നു."

قالَ أحدُهُم : أمَّا أنا فأُصلِّي اللَّيلَ أبداً ، وقالَ الآخَرُ : وأنا أصومُ الدَّهرَ ولا أُفطِر ، وقالَ الآخَرُ : وأنا أعتَزِلُ النِّساءَ فلا أتزوَّجُ أبداً ؛

അവരിൽ ഒരാൾ പറഞ്ഞു: "ഞാനെന്നും രാത്രി നമസ്കരിക്കും." മറ്റെയാൾ പറഞ്ഞു "ഞാനെന്നും നോമ്പ് നോൽക്കും. ഒരു ദിവസം നോമ്പ് നോൽക്കാതിരിക്കുകയില്ല." മൂന്നാമത്തെയാൾ പറഞ്ഞു: "ഞാൻ ഒരിക്കലും വിവാഹം ചെയ്യുകയില്ല"

فجاءَ رسولُ الله ﷺ إليهِم فقالَ : « أنتُمُ الذين قُلتُم كذا وكذا ؟! أما والله إنِّي لأخشاكُم لله وأتقاكُم له لكنِّي أصومُ وأُفطِرُ ، وأُصلِّي وأرقُدُ ، وأتزوَّجُ النِّساءَ ، فمَن رَغِبَ عن سُنَّتي فليسَ مِنِّي » . متفق عليه

അപ്പോൾ നബി(സ) അവിടെ എത്തി. അദ്ദേഹം ചോദിച്ചു: "നിങ്ങൾ ഇങ്ങനെയൊക്കെ പറഞ്ഞുവോ? അറിയുക. അല്ലാഹുവിനെത്തന്നെ സത്യം ഞാനാണ് നിങ്ങളിൽ ഏറ്റവും ഭക്തിയുള്ളവൻ. പക്ഷേ ഞാൻ നോമ്പ് നോൽക്കുകയും നോമ്പ് മുറിക്കുകയും ചെയ്യും. ഞാൻ നമസ്കരിക്കുകയും ഉറങ്ങുകയും ചെയ്യും. ഞാൻ വിവാഹം കഴിക്കുകയും ചെയ്യുന്നു. അതിനാൽ എന്റെ ചര്യ ഉപേക്ഷിക്കുന്നവനാരോ അവൻ എന്റെ കൂട്ടത്തിൽ പെട്ടവനല്ല." (മുത്തഫഖുൻ അലൈഹി)




മേൽ സംഭവത്തിൽനിന്നും രണ്ട് പാഠങ്ങളാണ് നമുക്ക് നൽകിയിട്ടുള്ളത്. *ഒന്ന്:* പരലോകമോക്ഷം വിചാരിച്ചുകൊണ്ടാണെങ്കിൽപോലും നബി(ﷺ) ക്ലിപ്തപ്പെടുത്തി പഠിപ്പിച്ചഇബാദത്തുകൾ അതിലധികം അനുഷ്ഠിക്കാൻ പാടില്ല. *രണ്ട്:* നല്ലതല്ലേ എന്ന ന്യായത്തിൽ പോലും നബി(ﷺ)യുടെ മാതൃകയില്ലാത്തത് മതത്തിന്റെ പേരിൽ ചെയ്യാൻ അനുവാദമില്ല. അതിനാൽ നമ്മുടെ സമൂഹത്തിലെ 'ഓവർ ഭക്തി'ക്കാരായി അറിയപ്പെടുന്ന സൂഫികളും ഭക്തിപ്രസ്ഥാനക്കാരും ബിദ്അത്തുകാരുമെല്ലാം, ഇമാം നവവി(റ) ഉദ്ധരിച്ച മേൽ ഹദീസുകളിൽനിന്ന് പാഠമുൾക്കൊള്ളേണ്ടതുണ്ട്.

# സമാപനം

'ശാഫിഈ മദ്ഹബുകാർ', 'അഹ്ലുസ്സുന്നത്തുകാർ' എന്നീ പേരുകളിലെല്ലാം പരിചയപ്പെടുത്താറുള്ള നമ്മുടെ നാട്ടിലെ 'സമസ്ത', 'സംസ്ഥാന', 'ദക്ഷിണ' തുടങ്ങിയ 'സുന്നി' സംഘടനക്കാരും അവരല്ലാത്ത മറ്റു പല സഹോദരങ്ങളും മദ്ഹബീ താൽപര്യത്തിന്റെ പേരിലും ചിലരെങ്കിലും അന്ധമായ പക്ഷപാദിത്തം കൊണ്ടും ആചരിച്ചും അനുഷ്ഠിച്ചും കൊണ്ടിരിക്കുന്ന കുറെ സംഗതികളാണ്, ശാഫിഈ മദ്ഹബിലെ ആധികാരിക പണ്ഡിതനും തർജീഹിന്റെ മുജ്തഹിദുമായ ഇമാം നവവി(റ) യുടെ ഗ്രന്ഥങ്ങളുടെ വെളിച്ചത്തിൽ നാം വിശകലനം ചെയ്തത്. ഈ പരിശോധനയിൽനിന്നും, മേൽ പറഞ്ഞ 'കേരളസുന്നി' കൾ, ശാഫിഈ മദ്ഹബിൽനിന്നും മഹാനായ ഇമാം നവവി(റ)യുടെ അധ്യാപനങ്ങളിൽനിന്നും അദ്ദേഹം നൽകിയ വസിയ്യത്തിൽ നിന്നും ബഹുദൂരം അകലെയാണെന്ന് മാന്യ വായനക്കാർക്ക് ബോധ്യമായല്ലോ?!

മാത്രമല്ല, നമ്മുടെ സമൂഹം വിശ്വസിച്ചും ആചരിച്ചും കൊണ്ടിരിക്കുന്ന വേറെയും നിരവധി അന്ധവിശ്വാസങ്ങളും അനാചാരങ്ങളുമുണ്ട്. ഉദാഹരണമായി:- മഖ്ബറകളിലേക്കും മറ്റും നേർച്ച നേരൽ, ഉറുക്കും ഏലസ്സും കെട്ടൽ, നബി(ﷺ)യുടെ ജന്മദിനമാഘോഷിക്കൽ.... തുടങ്ങിയവ!! അവയെകുറിച്ചൊന്നും അദ്ദേഹത്തിന്റെ(ഇമാം നവവിയുടെ) കിതാബുകൾ അടിമുടി അരിച്ചു പെറുക്കിയാലും ഒരു സൂചനയും കാണാൻ സാധിക്കുകയില്ല. അതിനർത്ഥം, അദ്ദേഹമോ മറ്റു ആധികാരിക പണ്ഡിതന്മാരോ ഇത്തരം കാര്യങ്ങളെ മതത്തിലുള്ള കാര്യങ്ങളായി കണ്ടിരുന്നില്ല എന്നുതന്നെയാണ്.

എന്നാൽ, അപൂർവ്വം വല്ല കാര്യങ്ങളും സമസ്തക്കാർക്കനുകൂലമായി കണ്ടാൽതന്നെ അത് അദ്ദേഹത്തിന് പ്രസ്തുത വിഷയത്തിലുള്ള കുറ്റമറ്റ ഹദീസ് ലഭിക്കാത്തതുകൊണ്ടാണെന്ന് നാം മനസ്സിലാക്കണം. കാരണം, അദ്ദേഹവും ഒരു മനുഷ്യമായിരുന്നുവല്ലോ. അതിനാൽ ഇത്തരം ഘട്ടങ്ങളിൽ ആ അഭിപ്രായങ്ങൾ സ്വീകരിക്കുകയല്ല നാം വേണ്ടത്. മറിച്ച്, അദ്ദേഹം മാതൃക കാണിച്ചതുപ്രകാരം സുന്നത്തിലേക്ക് മടങ്ങുകയാണ്.

അതുകൊണ്ട്, ഇത്രയും വായിച്ച മാന്യ ശാഫിഈ മദ്ഹബുകാരോട് ഞങ്ങൾക്ക് പറയാനുള്ളത് ആരെയും അന്ധമായി അനുകരിക്കാതെ! കാര്യങ്ങൾ പ്രമാണങ്ങളിൽനിന്ന് നേരിട്ട് പഠിക്കാൻ തയ്യാറാകണമെന്നാണ്. മാത്രമല്ല, ഇന്ന് നമ്മുടെ നാട്ടിൽ ഇസ്ലാമിന്റെ പേരിൽ നടക്കുന്ന എല്ലാ ആചാര-അനുഷ്ഠാനങ്ങളും, അതെത്ര നൂറ്റാണ്ടുകളുടെ പാരമ്പര്യത്തോടെ ചെയ്തുവരുന്നതാണെങ്കിലും! എത്ര ഭൂരിപക്ഷത്തിന്റെ പിന്തുണയുള്ളതാണെങ്കിലും! എത്ര വലിയ മഹാന്മാരുടെ ഗ്രന്ഥങ്ങളിലുണ്ടെങ്കിലും! അവയെ നാം ഇസ്ലാമിന്റെ അടിസ്ഥാന പ്രമാണങ്ങളായ പരിശുദ്ധ ഖുർആനിന്റെയും തിരുനബി(ﷺ)യുടെ സുന്നത്തിന്റെയും അടിസ്ഥാനത്തിൽ പുനഃപരിശോധിക്കാൻ തയ്യാറാകേണ്ടതുണ്ട്. അതാണ് ശാഫിഈ മദ്ഹബിനോടും അതിന്റെ പണ്ഡിതന്മാരോടും നാം കാണിക്കുന്ന ഏറ്റവും വലിയ സ്നേഹവും കടപ്പാടും. അതിനാൽ, ഇമാം നവവി(റ)യുടെ ഗ്രന്ഥങ്ങളിൽ കണ്ട, ഇതുവരെ നാം ഉദ്ദരിച്ച കാര്യങ്ങൾ ഉൾക്കൊള്ളാനും അതോടൊപ്പം കൂടുതൽ പഠിക്കാനും തയ്യാറാവുക. പ്രമാണങ്ങളുടെ വെളിച്ചത്തിൽ സത്യമാണെന്ന് ബോധ്യപ്പെട്ട കാര്യങ്ങൾ ജീവിതത്തിൽ പകർത്താൻ ഒരാളെയും ഭയപ്പെടാതിരിക്കുക.

സത്യം മനസ്സിലാക്കി അത് പിൻപറ്റുന്ന യഥാർത്ഥ വിശ്വാസികളുടെ കൂട്ടത്തിൽ സർവ്വശക്തനായ നാഥൻ നമ്മെയും ഉൾപ്പെടുത്തുമാറാകട്ടെ. മഹാനായ ഇമാം നവവി(റ)ക്കും, ആത്മാർത്ഥമായി മതത്തെ സ്നേഹിച്ച മറ്റു മഹാന്മാർക്കും അല്ലാഹു മഹത്തായ പ്രതിഫലം പ്രധാനം ചെയ്യുമാറാകട്ടെ! അദ്ദേഹത്തെയും നമ്മെയും അവൻ അവന്റെ വിശാലമായ സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുമാറാകട്ടെ! *ആമീൻ.*

